*ശ്രീവിവേകാനന്ദസ്വാമികളുടെ

# അഞ്ചു പ്രസംഗങ്ങൾ.




esented by T.V. Balachandra [illegible]

പരിഭാഷകൻ

ആഗമാനന്ദസ്വാമികൾ.


കോപ്പി 1000.

1112

S. D[illegible] Works & Publis[illegible]ngHouse, Ltd., Ernaku[illegible]


വില അണ

* ഈ പ്രസംഗങ്ങൾ, [illegible]ഭാഷകൻ ഭാഷാന്തര[illegible] [illegible]95 എന്നീവർഷങ്ങളിലെ [illegible] ഭാകേരളം മാ[illegible] [illegible]ന്നതാണ്.

# വിഷയവിവരം.




### ശ്രീ വിവേകാനന്ദസ്വാമികളുടെ

# അഞ്ചു പ്രസംഗങ്ങൾ

## I

## ഞാൻ എന്തു പഠിച്ചു?

(1901 മാച്ച് മാസത്തിൽ ഢാക്കായിൽവെച്ചു നടത്തിയ പ്രസംഗത്തിന്റെ ചുരുക്കം.)

പരിഷ്കാരപൂർണ്ണമായ പാശ്ചാത്യദേശമൊട്ടുക്കു സഞ്ചരിച്ചിട്ടും, ഇതുവരെ എനിക്കു പരിചയമില്ലാതെയിരുന്ന കിഴക്കെ ബംഗാളത്തിൽ വന്നു് ഈ ദേശത്തെക്കുറിച്ചു് ഒരു ശരിയായ ജ്ഞാനം സമ്പാദിക്കാനിടവരുത്തിത്തന്നതായ ഈ അവസരത്തെപ്പററി എനിക്കുള്ള സന്തോഷത്തേയും, എനിക്കു് ഇതിനുമുമ്പു തന്നെ വന്നു കാണുന്നതിനു ഭാഗ്യം ലഭിച്ചിട്ടില്ലാത്തതു, എന്റെ സ്വരാജ്യമായ ബംഗാളത്തിലെ മഹാനദികൾ, വിസ്താരമേറിയ ഫലഭൂയിഷ്ഠപ്രദേശങ്ങൾ, രമണീയങ്ങളായ ഗ്രാമങ്ങൾ, എന്നിവയുടെ ദർശനത്തിലുണ്ടായ തൃപ്തിയേയും, ഞാൻ ഒന്നാമതായിത്തന്നെ പ്രകാശിപ്പിച്ചുകൊള്ളുന്നു. എന്റെ സ്വദേശമായ ബംഗാളത്തു് കരയ്ക്കോ വെള്ളത്തിലോ എവിടെയെങ്കിലും ഇത്ര രമണീയതയും ഗാ

യാകർഷണീയതയുമുണ്ടെന്നു ഞാൻ വിചാരിച്ചിരുന്നില്ല. എന്നാൽ എനിക്കു് ഒരു വലിയ ലാഭമുണ്ടായിട്ടുണ്ടു്. അതു് വിദേശങ്ങളിലെ നാനാഭാഗങ്ങളും കണ്ടിട്ടുള്ളതുകൊണ്ടു് ഇപ്പോൾ എനിക്കു് എന്റെ സ്വദേശത്തിന്റെ ഭംഗിയേയും വിശിഷ്ടതയേയും വളരെ നല്ലവണ്ണം മനസ്സിലാക്കുവാൻ കഴിയുമെന്നുള്ളതാണു്. ധർമ്മത്തെ സംബന്ധിച്ചു് എനിക്കു പറയുവാനുള്ളതു് ഇതാണു്:—എന്റെ സ്വന്തരാജ്യത്തിലെ ധർമ്മത്തിൽ, നമ്മുടെ വർഗ്ഗത്തിന്റെ (national religion) ധർമ്മത്തിൽ ഇത്ര രമണീയതയും ഉൽകൃഷ്ടാശയതയും ഉണ്ടെന്നറിയാതെ, ഞാൻ അന്യവർഗ്ഗക്കാരുടെ ആദർശങ്ങളെ അനുകരിക്കുന്ന പല സംഘക്കാരുടേയും ഇടയിൽ അലഞ്ഞുനടക്കുകയും, അന്യന്മാരുടെ പടിവാതുക്കൽ ചെന്നു് ഇരക്കുകയും ചെയ്തു. എന്നാൽ ലോകത്തിൽവെച്ചു് ഏററവും തൃപ്തികരമായ ധർമ്മം 'ഹിന്ദുധർമ്മ'മാണെന്നു ഞാൻ കണ്ടിട്ടു് ഇപ്പോൾ വർഷങ്ങൾ അനേകം കഴിഞ്ഞിരിക്കുന്നു. അതുകൊണ്ടു് ഇത്ര അപ്രതിമമായ ഒരു മതത്തെ ആദരിക്കുന്ന എന്റെ സ്വരാജ്യക്കാർ അദ്ധ്യാത്മധർമ്മവിഷയത്തിൽ വലിയ അനാസ്ഥ പ്രദർശിപ്പിക്കുന്നതു കാണുമ്പോൾ, നമ്മുടെ ഈ മഹത്തായ മാതൃഭൂമിയിലെ പാശ്ചാത്യവിചാരമാതൃകാപ്രചാരം നിമിത്തം അനുകൂലമല്ലാത്ത ഭൗതികപരിതഃസ്ഥിതികളിലാണു് അവർ അവരുടെ ജീവിതം കഴിച്ചുകൂട്ടുന്നതെന്നു് എനിക്കറിയാമെങ്കിലും, എന്റെ ഹൃദയത്തിൽ വലുതായ മനസ്താപം ഉദിക്കുന്നു.

ഹിന്ദുസമുദായത്തിന്റെ പുനരുദ്ധാരണത്തിനു[illegible]ണ്ടി നമ്മുടെ ധർമ്മത്തെ പരിഷ്കരിക്കണമെന്നോ ത[illegible]കി

ഴായി മറിക്കണമെന്നോ വിചാരിക്കുന്ന ചില പരിഷ്കാരപ്രിയന്മാർ ഇന്നു നമ്മുടെ ഇടയിൽ ഉണ്ടു്. അവരിൽ ആലോചനാശക്തിയുള്ള ഏതാനും ആളുകൾ കൂടിയുൾപ്പെട്ടിട്ടുണ്ടെന്നുള്ളതു വാസ്തവം തന്നെ. എന്നാൽ അവരുടെ ഭൂരിപക്ഷം, തങ്ങൾ ചെയ്യുന്നതെന്താണെന്നു ലവലേശം അറിയാതെ അന്ധന്മാരെപ്പോലെ അന്യന്മാരുടെ പിറകെ നടന്നു വലിയ ഭോഷ്കുകൾ കാണിക്കുന്ന മൂഢന്മാരെക്കൊണ്ടാണു നിറയപ്പെട്ടിട്ടുള്ളതു്. ഈ വർഗ്ഗം പരിഷ്കാരികൾ, വിദേശീയാശയങ്ങളെ നമ്മുടെ ധർമ്മത്തിൽ കുത്തിക്കടത്തുന്നതിന് അത്യുൽസുകരായിരിക്കുന്നു. അവർ"പ്രതിമാരാധനം"എന്നൊരു വാക്കിൽ കടന്നുപിടിച്ചിട്ടു് ഹിന്ദുധർമ്മത്തെ വെറുക്കുന്നു. എന്തുകൊണ്ടു്? 'ഹിന്ദുധർമ്മം പ്രതിമാരാധകമാകകൊണ്ടു്.' അവർ, പ്രതിമാരാധനം എന്നു പറയുന്നതെന്തെന്നോ, അതു നല്ലതോ ചീത്തയോ എന്നോ, പര്യാലോചിക്കാൻ ശക്തിയുള്ളവരല്ല. അവർ ഈ ഒററവാക്കിനെ അവലംബിച്ചുകൊണ്ടു് "ഹിന്ദുധർമ്മം അസത്യമാണു്" എന്നു് ഒച്ച കൂട്ടുന്നതിനായി സധൈര്യം പുറപ്പെടുന്നു. നമ്മുടെ ഇടയിൽ ഇനിയുമൊരു വർഗ്ഗക്കാരുണ്ടു്. അവർ എപ്പോഴും വിദ്യുച്ഛക്തി, അയസ്കാന്തശക്തി, വായുചലനം, തുടങ്ങിയ വിഷയങ്ങളെപ്പററി സംസാരിക്കയും ഹിന്ദുക്കളുടെ സകല ആചാരങ്ങൾക്കും അനുഷ്ഠാനങ്ങൾക്കും സയിൻസുകൊണ്ടു വ്യാഖ്യാനിക്കാൻ പുറപ്പെടുകയും ചെയ്യുന്നു. അവർ ഇനി ഒരു കാലത്തു്, ഈശ്വരൻതന്നെ വൈദ്യുതചലനങ്ങളുടെ സംഘാതമോ മറേറാ ആണെന്നു വ്യാഖ്യാനിക്കയില്ലെന്നാർക്കറിയാം! ഏതായാലും ജഗദംബ അവരെയെല്ലാം

അനുഗ്രഹിക്കട്ടെ! നാനാവിധരൂപങ്ങളിലും പ്രകൃതികളിലും വാസനകളിലും കൂടി തന്റെ കൃത്യങ്ങളെ നിർവ്വഹിക്കുന്നതെല്ലാം ആ ജഗദീശ്വരി തന്നെയാണ്.

ഇവരിൽ നിന്നു വ്യത്യസ്തമായി, "എനിക്കൊന്നും അറിഞ്ഞുകൂട. നിങ്ങളുടെ അതിസൂക്ഷ്മങ്ങളും അതിഗഹനങ്ങളുമായ യുക്തിവാദങ്ങൾ ഒന്നും എനിക്കറിയേണ്ട. അതൊന്നും എനിക്കറിയണമെന്നാഗ്രഹവുമില്ല. എനിക്ക് ഈശ്വരനെ കാണണം; ആത്മസാക്ഷാൽക്കാരം ലഭിക്കണം; സുഖദുഃഖാദ്യതീതമായ പ്രപഞ്ചാപ്രാപ്യമായ നിത്യാനന്ദപദം പ്രാപിക്കണം." എന്നു പറയുന്ന പഴയ ആളുകളും ഉണ്ട്. അവർ, ഭക്തിയോടും ശ്രദ്ധയോടും കൂടി ഗംഗാനദിയിൽ സ്നാനം ചെയ്യുന്നതുകൊണ്ടു മോക്ഷം കിട്ടുമെന്നു ദൃഢമായി വിശ്വസിക്കുന്നു. "നിങ്ങൾ ഏകാന്തശ്രദ്ധയോടും ഭക്തിയോടുംകൂടി പ്രപഞ്ചത്തിന്റെ ഏകനായകനെ, ശിവൻ, വിഷ്ണു, രാമൻ തുടങ്ങിയ ഏതു രൂപത്തിലെങ്കിലും ഉപാസിച്ചാൽ നിങ്ങൾക്കു നിശ്ചയമായും മോക്ഷം ലഭിക്കും." എന്ന് അവർ പറയുന്നു. ഈ പഴയ അപരിഷ്കൃതസംഘത്തിൽ ഉൾപ്പെട്ടവനാകുന്നു ഞാൻ എന്ന് ഇവിടെ ഇതാ നിങ്ങളോടു സാഭിമാനം വിളിച്ചുപറയുന്നു. ഈശ്വരനേയും ലോകത്തേയും ഏകകാലത്തിൽ അനുഗമിക്കുവാൻ ഉപദേശിക്കുന്ന വേറൊരു സംഘക്കാരുണ്ട്. അവർ സത്യവാന്മാരല്ല. അവർ അവരുടെ ഹൃദയത്തിലുള്ളതിനെയല്ല വെളിയിൽ പ്രകാശിപ്പിക്കുന്നതു്. മഹാത്മാക്കളെല്ലാം എന്താണ് ഉപദേശിച്ചിട്ടുള്ളതു്? "രാമനുള്ളിടത്തു കാമനില്ല; കാമനുള്ളിടത്തു രാമനില്ല; രാത്രിയും പകലും ഏകകാലത്തു സംഭവി

ക്കയില്ല" എന്നാണ്. നമ്മുടെ ഋഷീശ്വരന്മാർ, "ഈശ്വരപ്രാപ്തിയുണ്ടാകണമെങ്കിൽ കാമകാഞ്ചനത്യാഗം ചെയ്യണം." എന്ന് ഉച്ചസ്വരത്തിൽ ഉൽഘോഷിക്കുന്നു. ഈ സംസാരം (പ്രപഞ്ചം) എന്തു്? അസത്യം, അന്തസ്സാരശൂന്യം, വസ്തുവിഹീനം. നിങ്ങൾ അതുപേക്ഷിക്കാതെ എത്രതന്നെ ശ്രമിച്ചാലും ഒരിക്കലും ഈശ്വരനെ പ്രാപിക്കയില്ല. നിങ്ങൾക്ക് അതു ചെയ്യുവാൻ കഴിയുകയില്ലെങ്കിൽ നിങ്ങളുടെ ശക്തിക്കുറവിനെ സമ്മതിക്കണം. അല്ലാതെ ആദർശത്തെ താഴ്ത്തുകയല്ല വേണ്ടതു്. ചീഞ്ഞുതുടങ്ങിയ ശവത്തെ സ്വർണ്ണത്തകിടുകൊണ്ടു മൂടുന്ന സമ്പ്രദായം സ്വീകരിക്കരുതു്. അതിനാൽ നമ്മുടെ പൂർവ്വർഷികളുടെ വാക്യാനുസാരം ഈശ്വരപ്രാപ്തിക്കുവേണ്ടി നിങ്ങൾ ഒന്നാമതായി ചെയ്യേണ്ടതു്, നിങ്ങളുടെ ആശയങ്ങൾകൊണ്ടു് ഒളിച്ചുകളിക്കുന്ന ഈ സമ്പ്രദായം —ഈ കാപട്യം —ഈ മനോവഞ്ചനം — ഉപേക്ഷിക്കയാണ്.

ഞാൻ എന്തു പഠിച്ചു? ഞാൻ എന്റെ പഴയ സംഘക്കാരിൽ നിന്ന് എന്തു പഠിച്ചു? ഞാൻ പഠിച്ചത് ഇതുതന്നെ.

ദുർല്ലഭം ത്രയമേവൈതൽ ദൈവാനുഗ്രഹകാരകം।
മനുഷ്യത്വം മുമുക്ഷുത്വം മഹാപുരുഷസംശ്രയഃ॥

ഒന്നാമതായി വേണ്ടതു മനുഷ്യത്വം, അതായതു മനുഷ്യജന്മമാണ്. എന്തെന്നാൽ അതു മാത്രമേ മുക്തിയെ അർഹിക്കുന്നുള്ളൂ. രണ്ടാമത്തേതു മുമുക്ഷുത്വമാണ്. ഓരോ ആളുടെ പ്രത്യേകമായും സാമൂഹികമായുമു

ളള വ്യത്യാസങ്ങൾ അനുസരിച്ചു് അതതു് ആളുടെ
സാക്ഷാല്ക്കാരമാൎഗ്ഗം ഭിന്നമായിരുന്നാലും, ഓരോരു
ത്തരും തങ്ങളുടെ പരിതഃസ്ഥിതിയനുസരിച്ചു് ഭിന്നങ്ങ
ളായ അപരവരുടെ പ്രത്യേകാചാരങ്ങൾക്കു, ഉപല
ബ്ധ്യുപായങ്ങൾക്കു, പ്രാധാന്യം കല്പിക്കുമെന്നിരുന്നാ
ലും, ഇവയെ എല്ലാം പൊതുവെ നോക്കി, പരസ്പരവി
രുദ്ധതാശങ്കകൂടാതെ, ‘മുമുക്ഷുത്വമില്ലെങ്കിൽ ഈശ്വരസാ
ക്ഷാല്ക്കാരം ഉണ്ടാകയില്ല’, എന്നു നിൎവ്വിശങ്കം പറയാം.
മുമുക്ഷുത്വമെന്നാലെന്തു്? അതു മോക്ഷത്തിനുവേണ്ടിയു
ളള ദൃഢേച്ഛയാകുന്നു. അതു സുഖദുഃഖങ്ങളുടെ ആവൃ
ത്തിയിൽനിന്നു വെളിയിൽ കടക്കാനുള്ള ബലമായ ആ
ഗ്രഹമാകുന്നു. അതു ലോകത്തോടുള്ള തീവ്രമായ വെറു
പ്പാകുന്നു. ഈശ്വരനെ കാണുന്നതിനുള്ള ആ ദൃഢമായ
തീവ്രേച്ഛ എപ്പോൾ നിങ്ങൾക്കുണ്ടാകുന്നുവോ അപ്പോൾ
മാത്രമേ നിങ്ങൾ ഈശ്വരദൎശനത്തിനു് അധികാരികളാ
കയുള്ളുവെന്നു മനസ്സിലാക്കേണ്ടതാണു്.

പിന്നീടു വേറൊരുസംഗതി ആവശ്യമായിട്ടുണ്ടു്.
അതു് മഹാപുരുഷന്മാരുമായി നേരിട്ടു സമ്പൎക്കമുണ്ടാക
കയും ആ വിധം, പരമപദം പ്രാപിച്ചിട്ടുള്ള ആ മഹാ
ത്മാക്കളുടെ ഛായയിൽ നമ്മുടെ ജീവിതത്തെ രൂപീകരി
ക്കുകയുമാകുന്നു. ലോകത്തോടുള്ള തീവ്രമായ വെറുപ്പും
ഈശ്വരദൎശനത്തിനുള്ള ദൃഢേച്ഛയും മാത്രംകൊണ്ടു മതി
യാകുന്നതല്ല. ഗുരൂപദേശംകൂടി അത്യാവശ്യമാകുന്നു. എ
ന്തുകൊണ്ടെന്നാൽ അതിനുമാത്രമെ, ഭംഗംകൂടാതെ ഒരു
ഗുരുവിൽനിന്നു് മറെറാരാളിലേക്കു തുടൎച്ചയായി പ[illegible]

യാ പ്രവഹിച്ചുകൊണ്ടിരിക്കുന്ന ആ ശക്തിയുടെ മൂലതത്വത്തോടു നിങ്ങളെ സംബന്ധിപ്പിക്കുവാൻ കഴിയുകയുള്ളു. സാധകൻ, ഗുരുവിനെ അല്ലെങ്കിൽ അദ്ധ്യാത്മതത്വോപദേഷ്ടാവിനെ കണ്ടുപിടിച്ചു്, അദ്ദേഹത്തെ, ആചാൎയ്യനും തത്വശാസ്ത്രനേതാവും സഖാവുമായി സ്വീകരിക്കണം. ചുരുക്കത്തിൽ ആദ്ധ്യാത്മപഥത്തിലെ അഭിവൃദ്ധി മുഴുവൻ ഗുരുവിനെ ആശ്രയിച്ചിരിക്കുന്നു എന്നുതന്നെ പറയാം.

ആരെയാണു ഗുരുവായി സ്വീകരിക്കേണ്ടതു്?

ശ്രോത്രിയോഽവൃജിനോഽകാമഹതോ യോ ബ്രഹ്മവിത്തമഃ.

ശ്രോത്രിയനെന്നാൽ ശാസ്ത്രപാഠം ചെയ്തിട്ടുള്ളവൻ എന്നുമാത്രമല്ല അൎത്ഥം. അയാൾ ശാസ്ത്രരഹസ്യം മനസ്സിലാക്കിയവനും അവയിൽ പ്രതിപാദിക്കുന്ന തത്വങ്ങളെ സ്വജീവിതത്തിൽ അനുഭവപ്പെടുത്തിയവനും ആയിരിക്കണം. വേദങ്ങളും ശാസ്ത്രങ്ങളും കേവലം വായിക്കുന്നതുകൊണ്ടു് ഒരുവൻ (Parrot) തത്തയല്ലാതെ പണ്ഡിതനാകയില്ല. ശാസ്ത്രങ്ങളിലെ ഒററവാക്കെങ്കിലും വായിച്ചിട്ടു് അതുകൊണ്ടു് ഈശ്വരാനുരക്തിയുണ്ടായിട്ടുള്ളവനാണു പണ്ഡിതൻ. കേവലം പുസ്തകപാഠകന്മാരായ പണ്ഡിതന്മാരെക്കൊണ്ടു് ഒരുപയോഗവുമില്ല. ഇക്കാലത്തു് എല്ലാപേൎക്കും ഗുരുവായാൽ കൊള്ളാമെന്നുണ്ടു്. ദരിദ്രനായ ഭിക്ഷക്കാരനുപോലും ഒരു ലക്ഷം രൂപാ ഗുരുദക്ഷിണ കിട്ടിയാൽ നന്നായിരിക്കുമെന്നാണു് അഭിപ്രായം. ഇതിനുപുറമേ ഗുരു അവൃജിനൻ—പാപലേശമില്ലാത്തവൻ—ആയിരിക്കണം. അയാൾ അകാമഹതൻ—യാ

തൊരാഗ്രഹത്താലും പീഡിതനല്ലാത്തവനും ആയിരിക്കണം. അയാൾക്കു്, പരന്മാൎക്കു ഗുണം ചെയ്യണമെന്ന ഒരിച്ഛയല്ലാതെ വേറൊന്നുമുണ്ടായിരിക്കരുതു്. അയാൾ 'അഹേതുകകൃപാസിന്ധു'—കാരണമില്ലാതെയുള്ള ദയയ്ക്കിരിപ്പിടം—ആയിരിക്കണം. അയാൾ കീൎത്തിയോ, പേരോ, മറെറന്തെങ്കിലും സ്വാൎത്ഥപരമായ ഉദ്ദേശ്യമോ, പ്രമാണിച്ചു ധൎമ്മതത്വങ്ങൾ ഉപദേശിക്കുന്ന ആളായിരിക്കരുതു്. അയാൾ ഉള്ളംകയ്യിലെ നെല്ലിക്കയെന്നപോലെ ബ്രഹ്മത്തെ പ്രത്യക്ഷമായി കണ്ടു തത്ഭാവം അനുഭവിച്ചറിഞ്ഞിരിക്കണം. ഇങ്ങനെയുള്ള ആൾമാത്രമേ ഗുരുവാകയുള്ളു എന്നാണു ശ്രുതി ഘോഷിക്കുന്നതു്. ഇപ്രകാരമുള്ള ഒരു ഗുരുവിനോടു് ആത്മികബന്ധം ഉറപ്പിക്കുമ്പോൾ ഈശ്വരദൎശനം സുസാദ്ധ്യമായിത്തീരുന്നു.

ഉപദേശാനന്തരം തത്വദൎശനം കാംക്ഷിക്കുന്നവൻ ഗുരുവിനാൽ നിശ്ചയിക്കപ്പെട്ടിട്ടുള്ള ആദൎശത്തിൽ അദ്ദേഹം ഉപദേശിക്കുന്ന രീതിയിൽ മനസ്സുനിൎത്തി ദൃഢാഭ്യാസം ശീലിക്കണം. നിങ്ങൾക്കു് ഈശ്വരപ്രാപ്തിക്കു് എത്രതന്നെ അതിയായ ആഗ്രഹമുണ്ടായിരുന്നാലും ഗുരുലബ്ധി സംഭവിച്ചാലും ദൃഢാഭ്യാസം അല്ലെങ്കിൽ ഗുരൂപദിഷ്ടമാൎഗ്ഗപരിശീലനം ഇല്ലെങ്കിൽ ഈശ്വരദൎശനം ഒരിക്കലും ഉണ്ടാകുന്നതല്ല. ഇവയെല്ലാം നിങ്ങളിൽ ദൃഢമായി ഉറയ്ക്കുമ്പോൾ നിങ്ങൾക്കു പരമപദം പ്രാപിക്കാം.

അതിനാൽ ഞാൻ, ദിവ്യൎഷിസന്താനങ്ങളായ—ഹിന്ദുക്കളായ—നിങ്ങളോടു പറയുന്നതു്, നമ്മുടെ ധൎമ്മത്തിന്റെ പരമോദ്ദേശ്യത്തെ—ഈ സംസാരത്തിനു മുഴുവൻ, ഈ

ഭൂലോകത്തിനു മാത്രമല്ല, സ്വർഗ്ഗാദി പരലോകങ്ങൾക്കും അപ്പുറം കടക്കണമെന്നുള്ള; ഒരു ഹിന്ദുവിന്റെ ഉൽകൃഷ്ടമായ ആദർശത്തെ—പുണ്യപാപങ്ങളെ അതിക്രമിച്ചു സർവ്വത്തിനും അപ്പുറമിരിക്കുന്ന, സർവ്വവിധലൌകികസ്ഥിതികളും, അതീതമായിരിക്കുന്ന ആ സച്ചിദാനന്ദബ്രഹ്മസ്വാനുഭവം എന്ന പരമപദത്തെ—ഒരിക്കലും മറന്നുകളയരുതേ എന്നാണു്.

---

## II
## നാം ജനിച്ച ധർമ്മമാർഗ്ഗം (മതം).

അതീതഭൂതകാലത്തു് നമ്മുടെ രാജ്യം ആത്മിക വിഷയങ്ങളിൽ അത്യുച്ചാവസ്ഥയെ പ്രാപിച്ചിരുന്നു. ഇന്നു നാം നമ്മുടെ മനഃചക്ഷുഃപഥത്തിലേക്കു് ആ പൂർവ്വചരിത്രം ആനയിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഈ വിഷയത്തിൽ നാം വരുത്താറുള്ള ഒരു വലിയ അബദ്ധം നമ്മുടെ കഴിഞ്ഞകാലത്തെ മഹത്വത്തെപ്പററി ആലോചിക്കുമ്പോൾ നാം പുതിയ വസ്തുക്കൾ ലഭിക്കുന്നതിനുള്ള ശ്രമം നിറുത്തിവയ്ക്കുകയും, നമ്മുടെ പൂർവ്വീകന്മാരുടെ ഭൂതകാലഖ്യാതിയും മഹത്വവും ചിന്തിച്ചു തികട്ടിച്ചുവച്ചു് അതിൽ അഭിമാനിച്ചുകൊണ്ടിരുന്നാൽ മതിയെന്നു തൃപ്തിപ്പെട്ടുകളയുകയും ചെയ്യുന്നതാണു്. നമുക്കു് ഈ അബദ്ധത്തിൽ ചാടിവീഴാതെ പ്രത്യേകം സൂക്ഷിക്കേണ്ടതായിട്ടുണ്ടു്. പൂർവ്വകാലങ്ങളിൽ തത്വത്തെ അഭിമുഖമായി

കണ്ട ഋഷിമാരും മഹൎഷിമാരും ധാരാളമുണ്ടായിരുന്നുവെ
ന്നതിന്നു വാദമില്ല. എന്നാൽ ഭൂതകാലചിന്തകൊണ്ടു
വല്ല പ്രയോജനവുമുണ്ടാകണമെങ്കിൽ നമ്മളും അവരെ
പ്പോലെതന്നെ ഋഷിമാരായിത്തീരണം. അത്രമാത്രമോ?
ഒരിക്കലും പോരാ! നാം ചരിത്രത്തിൽക്കൂടി കാണുന്ന
ഏതൊരു മഹൎഷിയെക്കാളുമധികം ശ്രേഷ്ഠതയുള്ള ഋഷീ
ശ്വരന്മാരായിത്തീരുവാൻ പ്രാപ്തിയുള്ളവരാണെന്ന് എ
നിക്കു ദൃഢവിശ്വാസമുണ്ടു്. നമ്മുടെ ഭൂതകാലവിഷയ
ങ്ങൾ പ്രശസ്തങ്ങളായിരുന്നു. ഞാൻ അവയെപ്പററി ആ
ഹ്ലാദിക്കയും അഭിമാനിക്കയും ചെയ്യുന്നു. അവയെ സ്മരി
ക്കുമ്പോൾതന്നെ എന്റെ ഹൃദയം കുതിച്ചുചാടുന്നു എന്നു
മാത്രമല്ല ഇപ്പോഴത്തെ ഈ അധഃപതനം എന്റെ മന
സ്സിൽ അധൈൎയ്യമോ നൈരാശ്യമോ ഉദിപ്പിക്കുന്നില്ല.
ഭാവിയിൽ എന്തു സംഭവിക്കുവാൻ പോകുന്നുവെന്ന് എ
നിക്കറിയാം. എങ്ങിനെയെന്നൊ? ഒരു വിത്തു് ഒരുവൃക്ഷ
മായി പരിണമിക്കുന്നതിന്നു മുൻപ് അതിന്നു പൂൎണ്ണമായ
രൂപാന്തരപ്രാപ്തി മാത്രമല്ല, ഏകദേശനാശം തന്നെയും
സംഭവിക്കേണ്ടതായിട്ടുണ്ടു്. അതേപ്രകാരം അല്പകാല
ത്തേക്കു മാത്രം ചേഷ്ടാശൂന്യമായി കിടക്കുന്ന നമ്മുടെ
ഇപ്പോഴത്തെ ഈ അധഃപതനാവസ്ഥയ്ക്കൂടിയിൽ നമ്മു
ടെ ധൎമ്മത്തിന്റെ ഭാവിശ്രേഷ്ഠതയുടെ ഗംഭീരമായ ശ
ക്തി ഒരുപക്ഷെ പൂൎവ്വാധികം ഊൎജ്ജിതത്തോടും ഗൌ
രവത്തോടുംകൂടി പ്രവഹിക്കുന്നതിന്നു സന്നദ്ധമായി, സ
ദാപി ലയിച്ചുകിടക്കുന്നുണ്ടെന്നു് ഞാൻ കാണുന്നു.

ഇനി നാം ജനിച്ച ധൎമ്മത്തിലെ സൎവ്വസമ്മതമായ
സാമാന്യതത്വങ്ങൾ എന്തെല്ലാമെന്നു പൎയ്യാലോ[illegible]ാം-

പ്രഥമദൃഷ്ട്യാ നമ്മുടെ ഇടയിൽ അസംഖ്യം വലിയ വ്യ
ത്യാസങ്ങൾ കാണ്മാനുണ്ട്. ചിലർ അദ്വൈതികൾ,
മററു ചിലർ വിശിഷ്ടാദ്വൈതികൾ വേറെ ചിലർ ദ്വൈ
തികൾ, ചിലർ ഈശ്വരാവതാരത്തിൽ വിശ്വസിക്കു
ന്നവർ, മററു ചിലർ വിഗ്രഹാരാധകന്മാർ, വേറെ ചി
ലർ നിരാകാരോപാസകന്മാർ. ആചാരങ്ങളെപ്പററി നോ
ക്കിയാലും സർവ്വത്ര വ്യത്യാസം തന്നെ. ജാട്ട ജാതിക്കാ
ക്കു മഹമ്മദീയരുടേയോ ക്രിസ്ത്യരുടേയോ ഇടയിൽ നിന്നു
പോലും വിവാഹം കഴിച്ചാൽ ജാതിഭ്രംശം വരുന്നില്ല.
അവക്കു യാതൊരു തടസ്സവും കൂടാതെ ഏതു ഹിന്ദു
ക്ഷേത്രങ്ങളിലും കയറാം. പഞ്ചാബിലെ പല ഗ്രാമ
ങ്ങളിലും പന്നിയിറച്ചി തിന്നാത്ത ഒരുവനെ ഹിന്ദുവാ
യിട്ടുതന്നെ ഗണിക്കാറില്ല. നേപ്പാളത്തു് ഒരു ബ്രാഹ്മ
ണനു നാലുവർണ്ണങ്ങളിൽനിന്നും വിവാഹം കഴിക്കുന്നതിനു
വിധിയുണ്ട്. ബംഗാളത്തു ഒരു ബ്രാഹ്മണനു തന്റെ ജാ
തിയുടെ അവാന്തരവിഭാഗങ്ങളിൽ നിന്നുപോലും വിവാഹം
അനുവദിക്കപ്പെട്ടിട്ടില്ല. ഇങ്ങനെയുള്ള വ്യത്യാസങ്ങൾ
ക്കു സംഖ്യയില്ല. എന്നാൽ ഈ നാനാവിധ വ്യത്യാസ
ങ്ങൾക്കിടയിൽ ഹിന്ദുക്കളിൽ പൊതുവെയായി ഒരു
ഷയത്തിൽ ഐക്യം കാണുന്നുണ്ട്. അതു് യാതൊ
ഹിന്ദുവും ഗോമാംസം ഭക്ഷിക്കുന്നില്ല എന്നുള്ളതാണ്.
തു് പോലെ നമ്മുടെ ധർമ്മമാർഗ്ഗത്തിലെ നാനാവിഭാഗ
ങ്ങളുടേയും രൂപഭേദങ്ങളുടേയും ഇടയിൽ ഒരു വലിയ
ഐക്യസ്ഥാനം അന്തർല്ലീനമായി കിടക്കുന്നു. ആദ്യമായി
ആഗമങ്ങളെക്കുറിച്ചു നോക്കുമ്പോൾ ഒരു സംഗതി മു
ന്നിട്ടു നിൽക്കുന്നു. ഒന്നോ, അതിലധികമോ ആഗമങ്ങ

ളെ അടിസ്ഥാനമാക്കി സ്ഥാപിച്ചിട്ടുള്ള ധൎമ്മങ്ങൾ മാത്രമെ അതിവേഗത്തിൽ പ്രചരിക്കുകയും സകലവിധമൎദ്ദനങ്ങളും ഉപദ്രവങ്ങളും നശീകരണപ്രയോഗങ്ങളും പരിഗണിക്കാതെ ശക്തിയോടുകൂടി ഏതൽകാലപൎയ്യന്തം നിലനില്ക്കുകയും ചെയ്തിട്ടുള്ളു എന്നതാണ് ആ വിശേഷതത്വം. ഗ്രീക്കുകാരുടെ ധൎമ്മമാൎഗ്ഗം ധാരാളം രാമണീയകതയുള്ളതായിരുന്നിട്ടും ആഗമത്തിൻെറ പിൻതാങ്ങില്ലായ്കയാൽ നശിച്ചുപോയി. എന്നാൽ ജൂതമതം പഴയ പുസ്തകത്തിൽ അടിസ്ഥാനമുറപ്പിച്ചതുകൊണ്ടു ഇന്നും ശക്തിക്ഷയം കൂടാതെ നിലനില്ക്കുന്നു. ലോകത്തിൽ വെച്ചു ഏററവും പ്രാചീനമായ 'വേദങ്ങൾ' എന്ന ആഗമമുള്ളതുകൊണ്ടു ഹിന്ദുധൎമ്മവും ഇതുപോലെ തന്നെ പ്രകാശിക്കുന്നു.

വേദങ്ങളെ, കൎമ്മകാണ്ഡം ജ്ഞാനകാണ്ഡം എന്ന രണ്ടായി ഭാഗിച്ചിരിക്കുന്നു; ദക്ഷിണയിന്ത്യയിൽ ചില ബ്രാഹ്മണർ ആടുകളെ കൊന്നു് കൂടെക്കൂടെ യജ്ഞങ്ങൾ നടത്താറുണ്ടെന്നും വിവാഹശ്രാദ്ധാദിക്രിയകൾക്കു ദികക്രിയാകാണ്ഡത്തിൻെറ അവശിഷ്ടങ്ങൾ കാണ്മാണ്ടെന്നും ഉള്ള സംഗതി ഒഴിച്ചാൽ നന്മയ്ക്കായാലും യ്ക്കായാലും കൎമ്മകാണ്ഡം ഇന്ത്യയിൽ ഇപ്പോൾ മിവാറും ഉപയോഗശൂന്യമായിത്തീൎന്നിട്ടുണ്ടു്. ഇനി അതിൻെറ പ്രഥമോദ്ദേശ്യങ്ങളോടും അടിസ്ഥാനങ്ങളോടും കൂടി തിരിയെ പ്രവൃത്തിയിലേയ്ക്കു കൊണ്ടുവരുമെന്നു് ആശിക്കുവാൻ കൂടി നിവൃത്തിയില്ലാ. കുമാരിലഭട്ടർ ഒരിക്കൽ ശ്രമിച്ചുനോക്കുകയും പക്ഷെ ആ ഉദ്യമം വ്യൎത്ഥമായി പരിണമിക്കയുമാണുണ്ടായതു്.

വേദങ്ങളിലെ ജ്ഞാനകാണ്ഡം ഉപനിഷത്തുകളാൽ പ്രതിപാദിയ്ക്കപ്പെടുന്നു. ഇതിനെ വേദാന്തം അഥവാ ശ്രുതിശിരസ്സെന്നു വിളിച്ചുവരുന്നു. ആചാര്യന്മാർ ശ്രുതികളിൽനിന്നു് ഏതെങ്കിലുമൊരുമന്ത്രം ഉദ്ധരിച്ചിട്ടുള്ളിടത്തെല്ലാം അതു് ഉപനിഷത്തുകളിൽ നിന്നാണെന്നു കാണാവുന്നതാണു്. വേദാന്തമാകുന്നു ഹിന്ദുക്കളുടെ ഇപ്പോഴത്തെ ധർമ്മമാർഗ്ഗം. ഇൻഡ്യയിൽ ഏതെങ്കിലുമൊരു ഹൈന്ദവശാഖക്കാർക്കു് അവരുടെ ആശയങ്ങളെ ജനങ്ങളുടെ ഹൃദയത്തിൽ ദൃഢമായി പ്രതിഷ്ഠിയ്ക്കണമെന്നുണ്ടെങ്കിൽ അവർക്കു് അവരുടെ തത്വങ്ങളെ വേദാന്തസിദ്ധാന്തങ്ങളിൽ സ്ഥാപിയ്ക്കേണ്ടിയിരിക്കുന്നു. ദ്വൈതികളായാലും അദ്വൈതികളായാലും അവർക്കു് അതു ചെയ്യാതെ ഗത്യന്തരമില്ല. വൈഷ്ണവന്മാർപോലും അവരുടെ അഭിപ്രായങ്ങളുടെ വിശ്വസനീയതയെ തെളിയിയ്ക്കുന്നതിനു് അവരുടെ 'ഗോപാലതാപിനി' ഉപനിഷത്തിനെ ആശ്രയിക്കുന്നു. ഒരു പുതിയ ശാഖക്കാർ തങ്ങളുടെ അഭിപ്രായത്തോടു യോജിച്ചു യാതൊന്നും ശ്രുതികളിൽ കണ്ടില്ലെങ്കിൽ ഒരു പുതിയ ഉപനിഷത്തു് സൃഷ്ടിക്കുകയും അതു പഴയതാണെന്നു സ്ഥാപിക്കുകയും കൂടി ചെയ്യുന്നു. ഈമാതിരിയിലും അനേകം ഉപനിഷത്തുകൾ പഴയകാലങ്ങളിലുണ്ടായിട്ടുണ്ടു്.

ഇനി വേദങ്ങളെപ്പററി പൎയ്യാലോചിക്കുന്ന പക്ഷം ഹിന്ദുക്കൾ, അവ ഏതോ ഒരു പുരാതനകാലത്തു മനുഷ്യരാലെഴുതപ്പെട്ട കേവലഗ്രന്ഥങ്ങളല്ലെന്നാണു വിശ്വസിക്കുന്നതു്. ചില കാലങ്ങളിൽ പ്രത്യക്ഷവും ഇതരകാലങ്ങളിൽ അപ്രത്യക്ഷവുമായ സകലവിധ ആത്മജ്ഞാന

വിടെയെങ്കിലും അവ പരസ്പരവിരുദ്ധങ്ങളായികണ്ടാൽ അവ(സ്മൃതി മുതലായവ) അവിശ്വാസ്യങ്ങളായി ദൂരെ തള്ളണം. ഇക്കാലത്തെ നാം പുരാണങ്ങളെ വേദങ്ങളേക്കാൾ ഉയൎന്നപദവിയിൽ വെച്ചിരിക്കുന്നു! വേദപഠനം ഇപ്പോൾ ഇന്ത്യയിൽ നിശ്ശേഷം അസ്തമിച്ചിരിക്കുന്നു. വേദം സാളഗ്രാമത്തോടുകൂടി ഗൃഹംതോറും വച്ചു പൂജിക്കയും, യുവാക്കന്മാരും വൃദ്ധന്മാരും സ്ത്രീകളും വേദത്തെ ആദരിക്കയും ആരാധിക്കയും ചെയ്യുന്നകാലം വേഗത്തിൽ വരികയും ചെയ്യുമെങ്കിൽ ഹാ! എത്ര നന്നായിരുന്നു!!

വേദങ്ങളെക്കുറിച്ചു പാശ്ചാത്യപണ്ഡിതന്മാർ പ്രസിദ്ധപ്പെടുത്തുന്ന അഭിപ്രായങ്ങളിൽ എനിക്ക് അശേഷം വിശ്വാസമില്ല. അവർ ഇന്നു വേദത്തിന്റെ പ്രാചീനത ഒരു കാലത്തേയ്ക്കു നീക്കിവെയ്ക്കയും അടുത്ത ദിവസം അവിടെ നിന്ന് ആയിരംവൎഷം മാററി പ്രതിഷ്ഠിക്കയും ചെയ്യുന്നു. എന്തായാലും പുരാണങ്ങളെ സംബന്ധിച്ചിടത്തോളം ഒരു കാൎയ്യം തീൎച്ചയാണ്. അവയ്ക്കു വേദങ്ങളോടു യോജിക്കുന്നിടത്തോളം മാത്രമെ പ്രാമാണ്യതയുള്ളവെന്നും മററുള്ളിടത്തില്ലെന്നും, ഞാൻ നിങ്ങളോട് ഇപ്പോൾ പറഞ്ഞതു തന്നെയാണ് അതു്. പുരാണങ്ങളിൽ വേദങ്ങളോടു യോജിക്കാത്ത പല സംഗതികളും കാണ്മാനുണ്ട്. ഉദാഹരണമായി നോക്കുക. പുരാണത്തിൽ ഒരാൾ പതിനായിരം വൎഷം ജീവിച്ചിരുന്നവെന്നും, വേറെ ഒരാൾ ഇരുപതിനായിരം വൎഷം ജീവിച്ചിരുന്നവെന്നും എഴുതിയിരിക്കുന്നു. വേദത്തിൽ "ശതായുൎവൈ പുരുഷഃ" എന്നും പറഞ്ഞിരിക്കുന്നു. ഇതിൽ ഏതാണ്

നാം സ്വീകരിക്കേണ്ടതു്? നിശ്ചയമായും വേദോക്തമതം സ്വീകരിക്കണം. ഇതുകൊണ്ടു ഞാൻ പുരാണത്തെ നിഷേധിക്കുന്നുവെന്നു നിങ്ങൾ വിചാരിക്കരുതു്. അവയിൽ ഹൃദയാകർഷകങ്ങളും ചിത്തശുദ്ധികരങ്ങളും യോഗം, ഭക്തി, ജ്ഞാനം, കർമ്മം എന്നിവയെ പ്രതിപാദിക്കുന്നവയുമായ പല നല്ല വിശിഷ്ടാശയങ്ങളും ഉപദേശങ്ങളും ഉണ്ടു്. ഇവയെ നാം നിശ്ചയമായി സ്വീകരിക്കേണ്ടതുമാണു്. ഇനി തന്ത്രങ്ങളെ നോക്കാം. 'തന്ത്ര' ശബ്ദത്തിന്റെ വാസ്തവാർത്ഥം ശാസ്ത്രമെന്നാണു്. ഉദാഹരണം കപിലതന്ത്രംതന്നെ. എന്നാൽ ഇപ്പോൾ തന്ത്രശബ്ദം ഒരു സങ്കുചിതാർത്ഥത്തിലാണു് ഉപയോഗിച്ചുവരാറുള്ളതു്. ബുദ്ധമതം സ്വീകരിച്ചു് അഹിംസാധർമ്മം ലോകത്തിൽ സർവ്വത്ര പ്രചരിപ്പിച്ച രാജാക്കന്മാരുടെ ഭരണകാലത്തു് രാജഭീതിനിമിത്തം പ്രാണിഹിംസ അസാദ്ധ്യമായിത്തീരുകയാൽ യാഗയജ്ഞാദികൾ നടപ്പില്ലാതെയായി. തൽഫലമായി ഹിന്ദുമതത്തിൽ നിന്നും മതം മാറിയ ബുദ്ധമതക്കാരുടെ ഇടയിൽത്തന്നെ ഈ യാഗയജ്ഞാദികളുടെ പ്രധാനഭാഗം രഹസ്യമായി അനുഷ്ഠിക്കപ്പെട്ടുവന്നിരുന്നു. ഇവരിൽനിന്നാണു് തന്ത്രങ്ങൾ ഉത്ഭവിച്ചതു്. തന്ത്രങ്ങളിലെ വാമാചാരം തുടങ്ങിയ ചില നീചകൃത്യങ്ങളെ ത്യജിച്ചാൽ തന്ത്രങ്ങൾ ജനങ്ങൾ വിചാരിച്ചുവരുന്നതുപോലെ അത്ര ചീത്തയല്ല. അവയിൽ വളരെ വിലയേറിയ വേദാന്താശയങ്ങൾ അടങ്ങിയിട്ടുണ്ടു്. സത്യത്തിൽ, വേദത്തിലെ ബ്രാഹ്മണഭാഗങ്ങൾ കടഞ്ഞെടുത്തു രൂപീകരിക്കപ്പെട്ടിട്ടുള്ളവയാണു് തന്ത്രങ്ങൾ. ഇന്നത്തെ കർമ്മകാണ്ഡത്തിലുള്ള എല്ലാ ആരാധനാരീതികളും തന്ത്രാനുസാരമാണു് അനുഷ്ഠിക്കുന്നതെന്നുതന്നെ പറയാം.

ഇനി നമ്മുടെ ധർമ്മതത്വങ്ങളെപ്പററി അല്പം നിരൂപിക്കാം. നമ്മുടെയിടയിൽ നാനാവർഗ്ഗീയവിഭാഗങ്ങളും മത്സരങ്ങളുമുണ്ടെങ്കിലും അവയുടെയിടയിൽ ഐക്യസ്ഥാനങ്ങളും(Common grounds of unity) പലതില്ലെന്നില്ല. ഒന്നാമതായി അവയിൽ മിക്കതും ഈശ്വരൻ, ആത്മാ, ജഗൽ എന്നീ മൂന്നു വസ്തുക്കളുടെ * സൽഭാവത്തിൽ വിശ്വസിക്കുന്നു. അനാദ്യന്തമായി സർവ്വപ്രപഞ്ചത്തിൻെറയും സൃഷ്ടിസ്ഥിതിസംഹാരക്രിയ നടത്തുന്ന ആൾ ഈശ്വരൻ. സാംഖ്യന്മാരൊഴിച്ചു ശേഷമെല്ലാവരും ഈ അഭിപ്രായത്തിൽ വിശ്വസിക്കുന്നു. ഇനി ഒന്ന് ആത്മതത്വത്തെയും പുനർജ്ജന്മത്തെയും കുറിച്ചാണ്. ഇതനുസരിച്ച് അസംഖ്യം ജീവാത്മാക്കൾ പിന്നെയും പിന്നെയും ശരീരം എടുത്തു സ്വകർമ്മാനുസാരം ജനനമരണചക്രത്തിൽ ചുററി സഞ്ചരിക്കുന്നു. ഇതിനെ സംസാരവാദം അല്ലെങ്കിൽ പുനർജ്ജന്മവാദം എന്നു വിളിച്ചുവരുന്നു. പിന്നീട്, ജഗത്ത് അല്ലെങ്കിൽ പ്രപഞ്ചം. ഇതു് അനാദിയും അനന്തവുമാണെന്ന് എല്ലാവരും സമ്മതിക്കുന്നു. ചിലർ ഇവ മൂന്നും ഒന്നിൻെറ നാനാരൂപങ്ങൾ (Phases)മാത്രമാണെന്നും, മററുചിലർ ഇവ മൂന്നും മൂന്നു വ്യത്യസ്തവസ്തുക്കളാണെന്നും, വേറെചിലർ "ഇതൊന്നുമല്ല വേറൊരുതരമാണ്" എന്നും വ്യവഹരിക്കാറുണ്ടെങ്കിലും എല്ലാവരും ഈ മൂന്നു വസ്തുക്കളെ ഐകകണ്ഠ്യേന സമ്മതിക്കുന്നു.

നമുക്കൂഹിക്കുവാൻകൂടി വഹിയാത്ത ആ കാലംമുതൽ ഹിന്ദുക്കൾ, ആത്മാവ് മനസ്സിൽനിന്നു വ്യത്യസ്തമായ

---

* ഉണ്ടെന്നുള്ള അവസ്ഥ

ഒന്നാണു് എന്നറിഞ്ഞിരുന്നവൎക്കുള്ള സംഗതി നിങ്ങൾ പ്രത്യേകം ഓൎക്കേണ്ടതാണു്. പാശ്ചാത്യന്മാൎക്കു് ഒരിക്കലും മനസ്സിനപ്പുറം കടക്കുവാൻ കഴിഞ്ഞിട്ടില്ല. പശ്ചിമദേശം, ഈ പ്രപഞ്ചം സുഖസമ്പൂൎണ്ണമാണെന്നും, അതിനാൽ ഇതു് ഒരു സുഖാനുഭൂതിക്കുള്ള ഉദ്യാനമാണെന്നുമാണു് അറിയുന്നതു്. പൌരസ്ത്യദേശം ജനിച്ചതുതന്നെ ഈ സംസാരം അനിത്യവും ദുഃഖസമ്പൂൎണ്ണവും, അതിനാൽ അസത്തുമാണെന്നും സുഖസമ്പാദനാൎത്ഥം ആത്മനിയന്ത്രണം ആവശ്യമാണെന്നും ഉള്ള ദൃഢവിശ്വാസത്തോടുകൂടിയാണു്. ഈ കാരണത്താലാണു പാശ്ചാത്യദേശം ലൌകികവിഷയത്തിലും പൌരസ്ത്യദേശം ആദ്ധ്യാത്മികാനുഭൂതിയിലും പ്രഥമപദത്തെ പ്രാപിച്ചിട്ടുള്ളതു്.

ഇനി നമുക്കു് ഹിന്ദുധൎമ്മത്തിന്റെ മററു ഒന്നുരണ്ടംശങ്ങളിലേയ്ക്കു പ്രവേശിക്കാം. ഈശ്വരാവതാരങ്ങളെപ്പററി പ്രതിപാദിക്കുന്നതാണു് ഇവയിൽ ഒന്നു്. വേദങ്ങളിൽ മത്സ്യാവതാരത്തെപ്പററി മാത്രം പ്രസ്താവിച്ചുകാണുന്നു. ഈ സിദ്ധാന്തത്തെ എല്ലാവരും വിശ്വസിക്കുന്നുവോ ഇല്ലയോ എന്നുള്ളതല്ല ഇവിടെ കാൎയ്യമായിട്ടുള്ളതു്. അവതാരത്തിന്റെ വാസ്തവാൎത്ഥം, എന്തായാലും മനുഷ്യാവതാരമാകുന്നു. മനുഷ്യനിൽ ഈശ്വരനെ കാണുകയാകുന്നു യഥാൎത്ഥഈശ്വരദൎശനം എന്നുള്ള തത്വമാണു് ഇതിലുള്ളതു്. ഹിന്ദു പ്രകൃതിയിൽകൂടി പ്രകൃതിയുടെ ഈശ്വരനെ അന്വേഷിക്കുകയല്ല ചെയ്യുന്നതു്. അവൻ മനുഷ്യനിൽകൂടി മനുഷ്യന്റെ ഈശ്വരനിലേയ്ക്കു പോകുകയാകുന്നു.

ഇനി വിഗ്രഹാരാധനമാണു്. എല്ലാ വൈദികക
ർമ്മങ്ങളിലും ആരാധിക്കപ്പെടുന്ന പഞ്ചദേവതകളെ ഒഴി
ച്ചാൽ ശേഷമുള്ള ദേവതകളെല്ലാം ഓരോ പദവികളുടെ
പൎയ്യായങ്ങൾമാത്രമാകുന്നു. ഈ പഞ്ചദേവതകൾതന്നെ
ഏകനായ ഈശ്വരന്റെ പല നാമങ്ങൾമാത്രമാകുന്നു.
വിഗ്രഹങ്ങളുടെ ബാഹ്യാരാധനം ഏററവും താഴ്ന്നതരം
ആരാധനംമാത്രമാണെന്നു നമ്മുടെ ശാസ്ത്രങ്ങളെല്ലാം ഘോ
ഷിക്കുന്നുണ്ടു്. എന്നാൽ അതുകൊണ്ടു് അതൊരു തെററായ
സംഗതിയാണെന്നൎത്ഥമാകുന്നില്ല. ഇപ്പോഴത്തെ വിഗ്രഹാ
രാധനാരീതിയിൽ പല നിരൎത്ഥകങ്ങളും നാശകരങ്ങളുമായ
അഭ്യാസങ്ങൾ കടന്നുകൂടിയിട്ടുണ്ടെന്നിരുന്നാലും ഞാൻ അ
തിനെ നിന്ദിക്കുന്നില്ല. അത്രമാത്രമോ? ആ മതവൈരാ
ഗ്യമുള്ള വിഗ്രഹാരാധകനായ ബ്രാഹ്മണന്റെ പദധൂളി
കൊണ്ടു് അനുഗ്രഹീതനായിരുന്നില്ലെങ്കിൽ എന്റെ അ
വസ്ഥ തന്നെ ഇപ്പോൾ എന്തായിരിക്കുമായിരുന്നു!!

വിഗ്രഹാരാധനത്തിനു വിപരീതമായി പ്രസംഗിക്കു
ന്നു, 'പാവപൂജ' എന്ന നിന്ദ്യവാക്യംകൊണ്ടു് അതിനെ
അധിക്ഷേപിക്കുന്ന, ഇന്നത്തെ പരിഷ്കാരികളോടു ഞാൻ
പറയുന്നതിതാണു്:—"സഹോദരരെ, നിങ്ങൾ സകല
ബാഹ്യാരാധനവുമുപേക്ഷിച്ചു നിരാകാരേശ്വരപൂജയ്ക്കു
ത്രാണിയുള്ളവരാണെങ്കിൽ അപ്രകാരം ചെയ്തുകൊള്ളു
വിൻ! നിങ്ങളെ അനുകരിക്കുന്നതിനു ശക്തിയില്ലാത്ത
വരെ നിങ്ങൾ എന്തിനു നിന്ദിക്കുന്നു? പുരാതനചരിത്ര
ത്തിന്റെ സ്മാരകാവശിഷ്ടമായ ഒരു മനോഹരമഹാമന്ദി
രം ഉപയോഗക്കുറവൊ അശ്രദ്ധയൊ നിമിത്തം ചെളിയും

പൊടിയുമണിഞ്ഞു് ഏതാനും ഭാഗങ്ങളിൽ ഇടിഞ്ഞു പൊളിഞ്ഞു പരിതാപകരമായ അവസ്ഥയെ പ്രാപിച്ചിരിക്കുന്നതു കണ്ടാൽ നിങ്ങൾ എന്താണു ചെയ്യുക? അത്യാവശ്യമായ ശുചീകരണകൃത്യവും ജീർണ്ണോദ്ധാരണകർമ്മവും കയ്യേൽക്കുകയൊ, പഴയതിനെ നിശ്ശേഷം ഇടിച്ചു പൊളിച്ചു തൽസ്ഥാനത്തു അതിനെക്കാൾ എളുപ്പം നാശം വരാവുന്നതായ പുതിയ മാതൃകയിലുള്ള ഒരു കെട്ടിടം പ്രതിഷ്ഠിക്കയൊ ഏതാണു്? നമുക്കു് അതിനെ പരിഷ്കരിക്കേണ്ടതായുണ്ടു്. എന്നാൽ പരിഷ്കാരമെന്നതിനു് പഴയതിനെ ജീർണ്ണോദ്ധാരണംചെയ്തു ശുചിയാക്കി സൂക്ഷിക്കുക എന്നല്ലാതെ കററം വന്നതിനെ ഇടിച്ചുപൊളിച്ചു ഭസ്മമാക്കുക എന്നർത്ഥമില്ല. പഴയതിനെപുതുക്കി മനോഹരമാക്കി തീർത്താൽ പിന്നെ വല്ലതും ചെയ്യേണ്ടതായുണ്ടോ? അപ്പോൾ പരിഷ്കാരകൃത്യം പൂർത്തിയായില്ലെ? നിങ്ങൾക്കു് അതു ചെയ്യാമെങ്കിൽ ചെയ്യുവിൻ! അല്ലെങ്കിൽ ദൂരെനില്ക്കുവിൻ!! നിങ്ങൾ ഈ വിഷയത്തിൽ പ്രവേശിച്ചിട്ടാവശ്യമില്ല!" ഇതാണു് എനിക്കു പറയുവാനുള്ളതു്. നമ്മുടെ നാട്ടിലെ പരിഷ്കാരസംഘക്കാർക്കു് നേരെമറിച്ചു് ഒരു പുതിയ ജാതി (Sect) അവരുടെ സ്വന്തമായി സൃഷ്ടിക്കണമെന്നാണു് അഭിപ്രായം. അവർ ഏതായാലും ചില ഗുണങ്ങളെല്ലാം ചെയ്തിട്ടുണ്ടു്. ഈശ്വരൻ അവരിൽ അനുഗ്രഹവർഷം പൊഴിക്കട്ടെ! എന്നാൽ ഹിന്ദുനാമം സ്വീകരിക്കുന്നതിൽ എന്തിനു ലജ്ജിക്കുന്നു? അമർത്ത്യപുത്രന്മാരായ എൻെറ സ്വദേശികളെ! നമ്മുടെ ഈ സമുദായക്കപ്പൽ ജീവിതസമുദ്രത്തിൽകൂടി സഞ്ചരിച്ചു് പരിഷ്കാരദ്രവ്യത്തിൻെറ അനർഘാംശങ്ങളെ ലോകത്തിൻെറ നാനാഭാഗങ്ങളിലായി വി

തറിയിട്ടുണ്ടു്. ആയിരമായിരം വൎഷക്കാലമായി നമ്മുടെ ഈ കപ്പൽ ജീവിതസമുദ്രത്തിൽ അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിച്ചു് അനേകകോടിആത്മാക്കളെ സകല ദുഃഖാതീതമായ മറുകരയിലേക്കു് നയിച്ചിട്ടുണ്ടു്. ഇന്നു നിങ്ങളുടെ സ്വന്തദോഷമൊ അപ്രധാനമായ മററു ഏതെങ്കിലും കാരണമൊ നിമിത്തം ഇതിന്നു് ഇപ്പോൾ ഒരു ദ്വാരമുണ്ടായി കേടു സംഭവിച്ചിരിക്കാം. അതിൽ ഇപ്പോൾ യാത്രചെയ്യുന്നവരായ നിങ്ങൾ ഈ അവസരത്തിൽ എന്താണു് ചെയ്യുവാൻ പോകുന്നതു്? തമ്മിൽ തല്ലി പരസ്പരം ദ്വേഷിച്ചു് ഈ തരണിയെ ശപിച്ചുകൊണ്ടു് അവിടെയവിടെ നടക്കുന്നതിന്നൊ ഒന്നുചേൎന്നു ദ്വാരങ്ങളെ അടച്ചുനിൎത്തുന്നതിൽ കഴിയുന്നപരിശ്രമം ചെയ്യുന്നതിന്നൊ എന്തിനാണു് ആഗ്രഹിക്കുന്നതു്? നമുക്കെല്ലാവൎക്കും യോജിച്ചു് നമ്മുടെ ഹൃദയത്തിലെരക്തം ഈ കാൎയ്യം നിൎവ്വഹിക്കുന്നതിന്നായി വിനിയോഗിക്കണം. എന്നിട്ടു താഴുകയാണെങ്കിൽ ശാപവാക്യങ്ങൾക്കു പകരം ആശീൎവ്വചനങ്ങളെ ഉച്ചരിച്ചുകൊണ്ടു നമുക്കൊന്നു ചേൎന്നു് ഇതിൽത്തന്നെ കിടന്നു മരിക്കാം.

ബ്രാഹ്മണരോടു് എനിക്കു രണ്ടു വാക്കു പറയുവാനുള്ളതു് ഇതാണു്. "നിങ്ങളുടെ ജന്മംകൊണ്ടോ പരമ്പരകൊണ്ടോ ഉള്ള അഭിമാനം വ്യൎത്ഥംതന്നെ. കേവലം അൎത്ഥശൂന്യംതന്നെ. അതു ദൂരെ ത്യജിക്കുവിൻ! ബ്രാഹ്മണത്വം, നിങ്ങളുടെ ശാസ്ത്രങ്ങൾ അനുസരിച്ചു, നിങ്ങൾക്കു് ഇപ്പോൾ ഇല്ലതന്നെ. നിങ്ങൾ ഇത്രകാലവും 'മ്ലേച്ഛ'രാജാക്കന്മാരുടെ കീഴിൽ ജീവിച്ചിരുന്നില്ലേ? നിങ്ങളുടെ പൂൎവ്വികന്മാരുടെ വാക്കിൽ നിങ്ങൾക്കു് അല്പമെങ്കിലും

വിശ്വാസമുണ്ടെങ്കിൽ, ബുദ്ധമതക്കാരുടെ ശിഷ്യനായശേഷം ബൌദ്ധന്മാരെ നിഗ്രഹിച്ച മഹാപാപനിവൃത്തിക്കായി തുഷാഗ്നിയിൽ പ്രവേശിച്ചു ദേഹത്യാഗംചെയ്തു കുമാരിലഭട്ടരേപ്പോലെ, ഈ നിമിഷംതന്നെ നിങ്ങളും തുഷാഗ്നികുണ്ഡം നിർമ്മിച്ചു് അതിൽ പ്രവേശിച്ചു പാപശാന്തി വരുത്തുവിൻ! നിങ്ങൾക്കു് അതു ചെയ്വാൻതക്ക ധൈര്യമില്ലെങ്കിൽ നിങ്ങളുടെ ശാന്തിക്കുറവിനെ തന്നത്താൻ ഏററുകൊണ്ടു നിങ്ങളുടെ കൈകൾ മുന്നോട്ടു നീട്ടി ജ്ഞാനരത്നഭണ്ഡാഗാരത്തിന്റെ വാതിൽ എല്ലാവൎക്കും ഒന്നുപോലെ തുറന്നുകൊടുത്തു താഴ്ന്ന ജാതിക്കാരായ സാധുജനങ്ങൾക്കു വീണ്ടും അവരുടെ അവകാശങ്ങളും സ്ഥാനങ്ങളും നൽകുവിൻ.” *

## III

## സന്യാസം.

### അതിന്റെ ആദൎശവും അനുഷ്ഠാനവും.

1899 ജൂൺ 19-ാംനു- ശ്രീമദ്വിവേകാനന്ദസ്വാമികൾ, പാശ്ചാത്യദേശങ്ങളിലേയ്ക്കു ദ്വിതീയയാത്ര ആരം

* 1901-മാർച്ചുമാസം 31-ാംനു- ഡാക്കായിൽവച്ചുകൂടിയ ഒരു മഹാസഭയിൽവച്ചു് ശ്രീമദ്വിവേകാനന്ദസ്വാമികൾ രണ്ടുമണിക്കൂർ സമയം ഈ വിഷയത്തെപ്പററി സംസാരിച്ചു. ഇവിടെ ചേർത്തിരിക്കുന്നതു് അദ്ദേഹത്തിന്റെ ഒരു ശിഷ്യൻ ഇതിനെ സംബന്ധിച്ചു് എഴുതിയ റിപ്പോർട്ടിന്റെ തർജ്ജമയാണ്.

ഭിച്ചപ്പോൾ ബെലൂർമഠത്തിലെ സന്യാസിമാർ സമർപ്പിച്ച മംഗളപത്രത്തിനു സ്വാമികൾ കൊടുത്ത മറുപടിയുടെ ചുരുക്കം.

“ഒരു ദീർഘമായ പ്രസംഗത്തിനുള്ള അവസരം ഇതല്ല. എന്നാൽ ഞാൻ നിങ്ങളോടു ജീവിതത്തിൽ പ്രവൃത്തിയിൽ വരുത്തേണ്ടതായ ഏതാനും ചില ചുരുങ്ങിയ സംഗതികളെക്കുറിച്ചു പ്രതിപാദിക്കാം. ഒന്നാമതായി നാം നമ്മുടെ ആദർശവും, പിന്നീടു് അതിനെ പ്രവൃത്തിയിൽ കൊണ്ടുവരാനുള്ള മാർഗ്ഗവും മനസ്സിലാക്കണം. നിങ്ങളിൽ സന്യാസിമാരായവർ അന്യന്മാർക്കുവേണ്ടി വേല ചെയ്യണം. സന്യാസമെന്നാൽ പരാർത്ഥജീവിതമാണു്. ഇപ്പോൾ ‘ത്യാഗ’ത്തിനെക്കുറിച്ചു ദീർഘമായി സംസാരിക്കാൻ സൌകര്യമില്ല. എന്നാൽ അതിനെ ഞാൻ ഇത്രയും ചുരുക്കത്തിൽ ‘മരണസ്നേഹം’ എന്ന പദംകൊണ്ടു വ്യാഖ്യാനിക്കാം. ലൌകികന്മാർ ജീവിതത്തെ സ്നേഹിക്കുന്നു. ഒരു സന്യാസി മരണത്തെ ആണു് ആഗ്രഹിക്കേണ്ടതു്. എന്നാൻ നാമെല്ലാം ആത്മഹത്യ ചെയ്യണമെന്നോ? ഒരിക്കലും അല്ല. ആത്മഹത്യ ചെയ്യുന്നവർ ഒരിക്കലും മരണത്തെ സ്നേഹിക്കുന്നവരല്ല. ആത്മഹത്യക്കുള്ള ശ്രമത്തിൽനിന്നു് ഒരിക്കൽ രക്ഷപ്രാപിക്കുന്നതിനു ഭാഗ്യമുണ്ടായിട്ടുള്ളവരിൽ ആരുംതന്നെ പിന്നെ ആ കൃത്യത്തിനു് ഒരുങ്ങുന്നതായി നാം കാണുന്നില്ല. പിന്നീടു മരണസ്നേഹം എന്നാൽ എന്താണു്? നമുക്കു മരണം നിശ്ചയമാണു്. അതു് എപ്പോഴെങ്കിലും ഒരിക്കൽ സംഭവിച്ചേ തീരൂ. എന്നാൽ നമുക്കു് ഒരു മഹൽകൃത്യത്തിനുവേണ്ടി

മരിക്കാം. നമ്മുടെ ആഹാരം, പാനം തുടങ്ങിയ സകല കൃത്യങ്ങളും നമ്മുടെ അഹങ്കാരനാശത്തിനുവേണ്ടിയായിരിക്കണം. ആഹാരംകൊണ്ടു നിങ്ങളുടെ ശരീരം പോഷിപ്പിക്കപ്പെടുന്നു. എന്നാൽ ആ ശരീരത്തെ പരന്മാൎക്കുവേണ്ടി ബലികഴിച്ചില്ലെങ്കിൽ അതുകൊണ്ടുള്ള ഗുണം എന്തു്? നിങ്ങൾ ഗ്രന്ഥപാരായണംകൊണ്ടു നിങ്ങളുടെ മനസ്സിനെ പോഷിപ്പിക്കുന്നു. അതും നിങ്ങൾ ലോകത്തിനുമുഴുവൻ വേണ്ടി ഒരു ബലിയായി സമൎപ്പിച്ചില്ലെങ്കിൽ അതുകൊണ്ടും യാതൊരു ഗുണവും ഇല്ല. നിങ്ങളുടെ അനേകായിരം സഹോദരന്മാരെ സേവിക്കയാണു നിങ്ങളുടെ ഈ ചെറിയ "അഹ"ത്തെ (self) പോഷിപ്പിക്കുന്നതിനേക്കാൾ ആവശ്യമായിട്ടുള്ളതു്. അപ്രകാരം നിങ്ങൾ ക്രമേണ മരിക്കണം. അങ്ങനെയുള്ള മരണത്തിലാണു് സർവ്വഗുണസമൃദ്ധമായ പരലോകപ്രാപ്തിയുണ്ടാകുന്നതു്. തദ്വിപരീതത്തിൽ സൎവ്വദോഷങ്ങളുമാണു ഫലം.

ഇനി പറവാനുള്ളതു് ആദൎശങ്ങളെ പ്രവൃത്തിയിൽ കൊണ്ടുവരുന്നതിനെപ്പററിയാണു്. ഒന്നാമതായി നാം മനസ്സിലാക്കേണ്ടതു് അനുകരിക്കാൻ പാടില്ലാത്തതായ ഒരാദൎശം ഒരു ജനസമുദായത്തിൻെറ ശക്തിയെ ക്ഷയിപ്പിക്കയും അതിനെ അധഃപതിപ്പിക്കയും ചെയ്യുന്നു എന്നാണു്. ബൌദ്ധന്മാരുടെയും ജൈനന്മാരുടെയും പരിഷ്കാരത്തിൽനിന്നും ഇതാണു സംഭവിച്ചതു്. ഇതുപോലെതന്നെ എളുപ്പത്തിൽ പ്രവൃത്തിയിൽ കൊണ്ടുവരത്തക്കവണ്ണം അത്ര താഴ്ന്നതായ ഒരാദൎശവും ദോഷയുക്തമാണു്. നിങ്ങൾക്കു കുറച്ചെങ്കിലും ഭാവനാശക്തിയില്ലെങ്കിൽ, നിങ്ങൾക്കു നേതാവായി ഒരാദൎശം ഇല്ലെങ്കിൽ, നിങ്ങൾ കേ

വലം മൃഗങ്ങളാണ്. അതുകൊണ്ടു നമ്മുടെ ആദൎശം താഴ്ന്നതോ പ്രവൃത്തിപഥത്തിന് അതീതമോ ആയിരിക്കരുതു്. നാം ഈ രണ്ടു പരിധികളും ഒഴിക്കണം. നമ്മുടെ രാജ്യത്തിലെ പഴയ വിശ്വാസം, ഒരു ഗുഹയിൽ ഇരുന്നു ധ്യാനിച്ചു മരിക്കണമെന്നാണ്. എന്നാൽ മററുള്ളവരേക്കാം മുമ്പെ മോക്ഷത്തിൽ കടക്കുകയെന്നുള്ളതു തെററാണ്. ഒരാൾ തന്റെ സഹോദരങ്ങളുടെ മുക്തിക്കുവേണ്ടി ശ്രമിക്കാതെ താൻ മോക്ഷാൎഹനാകയില്ലെന്ന് ഒരിക്കലെങ്കിലും മററവരിക്കൽ മനസ്സിലാക്കേണ്ടിയിരിക്കുന്നു. നിങ്ങളുടെ ജീവിതം അത്യുച്ചമായ ആദൎശത്തോടും അമാനുഷമായ വൃത്തിപരിശീലനത്തോടും കൂട്ടിക്കലൎത്തുവാൻ ശ്രമിക്കണം. ഈ നിമിഷം ഗാഢമായ ധ്യാനത്തിൽ മുങ്ങുന്നതിനും, ഉത്തരക്ഷണം ഈ വയലുകളിലെ കൃഷിവൃത്തിയിൽ പ്രവേശിക്കുന്നതിനും നിങ്ങൾ ഒരുപോലെ സന്നദ്ധന്മാരായിരിക്കണം. ഈ സമയം ശാസ്ത്രീയങ്ങളായ അതിഗംഭീരവിഷയങ്ങളെ വ്യാഖ്യാനിക്കുന്നതിനും അടുത്തസമയം വയലുകളിലെ ധാന്യങ്ങൾ കടകളിൽ കൊണ്ടുപോയി വില്ക്കുന്നതിനും ഒരുപോലെ തയാറായിരിക്കണം. നിങ്ങൾ ഇവിടെ മാത്രമല്ല എവിടെയും ഏതുതരം ദാസ്യവൃത്തികൾപോലും ചെയ്യുന്നതിന് ഒരുക്കമുള്ളവരായിരിക്കണം.

ഇനി ഒരു സംഗതി ഓൎമ്മിക്കേണ്ടതു്, ഈ സ്ഥാപനത്തിന്റെ ഉദ്ദേശ്യം പുരുഷന്മാരെ ഉണ്ടാക്കുകയാണെന്നുള്ളതാണ്. നിങ്ങൾ ഋഷിമാർ പഠിപ്പിച്ചതുമാത്രം പഠിച്ചാൽപോരാ. ആ ഋഷിമാർ പോയിക്കഴിഞ്ഞു. അവരുടെ അഭിപ്രായങ്ങളും അവരോടുകൂടിത്തന്നെ പോയിക്ക

ഴിഞ്ഞു. നിങ്ങൾ തന്നെത്താൻ ഋഷിമാരാകണം. നിങ്ങളും, ലോകത്തിൽ ഉണ്ടായിട്ടുള്ള ഏററവും വലിയ ആളുകളെപ്പോലെതന്നെ—അവതാരപുരുഷന്മാരോളംതന്നെ—വലിയ ആളുകളാണു്. കേവലപുസ്തകപാരായണംകൊണ്ടു് എന്തു ചെയ്വാൻ കഴിയും? ധ്യാനംകൊണ്ടു് എന്തു കഴിയും? മന്ത്രങ്ങൾ, തന്ത്രങ്ങൾ ഇവയെക്കൊണ്ടു് എന്തു പ്രയോജനം? നിങ്ങൾ സ്വാശ്രയബുദ്ധിയെ അവലംബിക്കുവിൻ! പുരുഷന്മാരാക്കിത്തീക്കുന്ന ഈ പുതിയമാർഗ്ഗം നിങ്ങൾ സ്വീകരിക്കണം. ബലത്തോളംതന്നെ ബലവാനും, എന്നാൽ പ്രേമപൂർണ്ണമായ ഹൃദയമുള്ളവനുമാണു് ഒരു യഥാർത്ഥമനുഷ്യൻ. നിങ്ങൾ നിങ്ങളുടെ ചുററും കാണുന്ന അസംഖ്യം ജനങ്ങളോടു് അതീവ അനുകമ്പയുള്ളവരും, അതേസമയംതന്നെ ബലിഷ്ഠന്മാരും നിശ്ചലന്മാരുമായിരിക്കണം. ഇതെല്ലാം പരസ്പരവിരുദ്ധമാണെന്നുതോന്നാം. പ്രഥമദൃഷ്ട്യാ അന്യോന്യവിരുദ്ധമെന്നു തോന്നുന്ന ഈ ഗുണങ്ങൾ എല്ലാം നിങ്ങളിൽ യോജിച്ചിരിക്കണം. നിങ്ങളുടെ മേലധികാരി നിങ്ങളോടു് നദിയിലേക്കുചാടി ഒരു മുതലയെ പിടിച്ചുകൊണ്ടുവരുവാൻ ആജ്ഞാപിച്ചാൽ നിങ്ങൾ ഒന്നാമതായി അദ്ദേഹത്തിന്റെ ആജ്ഞയെ നിർവ്വഹിക്കണം. പിന്നീടാണു് അതിനെപ്പററി വാദിക്കേണ്ടതു്. ആജ്ഞ ഒരുപക്ഷേ തെററായിരുന്നാൽതന്നെയും ആദ്യം അനുസരിക്കണം. പിന്നീടാണു തെററു ചൂണ്ടിക്കാണിക്കേണ്ടതു്. സംഘങ്ങളുടെ പൊതുവെ—വിശിഷ്യ ബംഗാളത്തിലെ—യുള്ള ഒരു വലിയ നാശഹേതു, ആക്കെങ്കിലും സംഘത്തിനോടു് ഒരു ഭിന്നാഭിപ്രായം ജനിക്കാനിടവന്നാൽ തൽക്ഷണം അയാൾ അ

ക്ഷമനായി ചാടിപുറപ്പെട്ടു് ഒരു പുതിയസംഘം നിൎമ്മിക്കുന്നു എന്നുള്ളതാണു്. അതിനാൽ നിങ്ങൾക്കു് നിങ്ങളുടെ സംഘത്തോടു് അപാരമായ ആദരവുണ്ടായിരിക്കണം. അനുസരണമില്ലായ്മയ്ക്കു് ഇവിടെ സ്ഥലം ഇല്ല. അതിനെ നിൎദ്ദയം ആട്ടിഓടിച്ചുകളയണം. അനുസരണമില്ലാത്ത യാതൊരംഗത്തിനും ഇവിടെ സ്ഥലം കൊടുക്കരുതു്. നിങ്ങൾ അയാളെ ഉടൻ അടിച്ചു പുറത്താക്കണം. കൂട്ടത്തിൽ ചതിയന്മാരെ ഇവിടെ പ്രവേശിപ്പിക്കരുതു്. നിങ്ങൾ അന്തരിക്ഷംപോലെ സ്വതന്ത്രന്മാരും ഈ പട്ടിയേയോ ചെടികളേയോപോലെ അനുസരണമുള്ളവരുമായിരിക്കണം"



## IV

## ഇംഗ്ലണ്ടിലെ ഭാരതീയാദ്ധ്യാത്മിക ഭാവവ്യാപ്തി.

[1898 മാൎച്ചുമാസം 11-ാംനു- ഈ വിഷയത്തെപ്പററി ബ്രഹ്മചാരിണി നിവേദിതാ (മിസ്സ് * മാൎഗ്ഗററ നോബിൾ) കൽക്കട്ടായിലെ നക്ഷത്രരംഗത്തിൽ (Star-Theatre) വച്ചു പ്രസംഗിച്ചപ്പോൾ ശ്രീമദ് വിവേകാനന്ദസ്വാമികൾ സമാജാദ്ധ്യക്ഷ്യം വഹിച്ചു. അദ്ദേഹം മിസ്സ് നോബിളിനെ സദസ്യരുമായി പരിചയപ്പെടുത്തുന്നതിന് എഴുന്നേററ് ഇപ്രകാരം പറഞ്ഞു.]

( * ഇവർ, ശ്രീമദ് വിവേകാനന്ദസ്വാമികൾ ഇംഗ്ലണ്ടിൽ ധൎമ്മപ്രചരണം ചെയ്യുന്നകാലത്തു് സ്വാമികളുടെ വാഗ്വിലാസം, പ്രതിഭാശക്തി, പൌരുഷപുഷ്ടി എന്നിവയിൽ ആശ്ചൎയ്യപരതന്ത്രയായി ഹിന്ദുമതം സ്വീകരിച്ചു് ഇൻഡ്യയിൽവന്നു് ഇൻഡ്യയുടെ ഗുണത്തിനുവേണ്ടി പലവിധത്തിലും പരിശ്രമിച്ചു് ഇവിടെവച്ചു് കാലഗതിപ്രാപിച്ച ഒരു പ്രസിദ്ധ പാശ്ചാത്യവിദുഷിയാണു്.)

മാന്യസദസ്യരെ,

ഞാൻ ഏഷ്യയുടെ കിഴക്കെരാജ്യങ്ങളിൽ സഞ്ചരിക്കുമ്പോൾ ഒരു സംഗതി വിശേഷമായി എന്റെ ഹൃദയത്തിൽ പതിഞ്ഞതു്, അവിടങ്ങളിൽ നമ്മുടെ ആദ്ധ്യാത്മികഭാവങ്ങൾക്കുണ്ടായിട്ടുള്ള പ്രചാരമാണു്. ചീനക്കാരുടേയും ജാപ്പാൻകാരുടേയും ക്ഷേത്രങ്ങളുടെ പഴയ ഭിത്തികളിൽ പണ്ടത്തെ ബംഗാളിലിപിയിൽ എഴുതിയിട്ടുള്ള സുപ്രസിദ്ധങ്ങളായ ചില സംസ്കൃതമന്ത്രങ്ങൾ, നമ്മുടെ പൂർവ്വികന്മാർ വിദേശങ്ങളിൽ നടത്തിയ ധർമ്മപ്രചരണത്തിന്റെ സ്മാരകങ്ങളായി ഇന്നും നിലനില്ക്കുന്നതു കണ്ടപ്പോൾ എന്റെ മനസ്സിൽ ഉദിച്ച ആശ്ചര്യവും ആനന്ദവും നിങ്ങൾ തന്നെ ഊഹിക്കുവിൻ!

ഈ ഏഷ്യാരാജ്യങ്ങൾക്കു പുറമേ പാശ്ചാത്യദേശങ്ങളിൽത്തന്നെ വെളിയിൽ കാണുന്ന മോടികൾക്കടിയിൽ നമ്മുടെ ആദ്ധ്യാത്മികവിചാരത്തിന്റെ അവശിഷ്ടങ്ങൾ, യാതൊരു തെറ്റിദ്ധാരണയ്ക്കും അവകാശമില്ലാത്തവിധം അത്രവിസ്താരമായി ഇന്നും വ്യാപിച്ചുകിടക്കുന്നതു ഞാൻ കാണുകയുണ്ടായി. ഭാരതീയരുടെ ആദ്ധ്യാത്മികാഭിപ്രായങ്ങൾ പുരാതനകാലത്തു പൌരസ്ത്യപാശ്ചാത്യദേശങ്ങളിൽ ഒട്ടുക്കു പ്രചരിച്ചിരുന്നു എന്നുള്ളതു് ഇപ്പോൾ പണ്ഡിതന്മാർ സ്വീകരിക്കുന്ന ഒരു സത്യമായി തീർന്നിട്ടുണ്ടു്. ഭാരതീയാദ്ധ്യാത്മികധർമ്മത്തിന്നു ലോകം എത്രമാത്രം കടപ്പെട്ടിരിക്കുന്നു എന്നും ഭാരതീയാത്മികശക്തികൾ മനുഷ്യവർഗ്ഗത്തിന്റെ ഭൂതവർത്തമാനസ്ഥിതികൾ രൂപീകരിക്കുന്നതിന് എത്ര പ്രാധാന്യമേറിയ ഒരു ഭാഗം അഭിനയിച്ചിട്ടു

ണ്ടെന്നും ഇപ്പോൾ എല്ലാവൎക്കും അറിയാം. ഇതെല്ലാം സംഭവിച്ചതു് ഭൂതകാലത്തിലാണു്. ഞാൻ ഇനി വേറൊരു സൎവ്വപ്രധാനമായ സംഗതി കാണുന്നു. ഇതു് മനുഷ്യവൎഗ്ഗത്തിന്റെ പരിഷ്കാരത്തിന്നും ക്രമോന്നതിക്കും സമുദായാഭിവൃദ്ധിക്കും അത്യാവശ്യമുള്ള ഏററവും വിലയേറിയ ശക്തികൾ ലോകത്തിൽ ഫലവത്താക്കിത്തീൎത്തിട്ടുള്ളതു് വേറൊരു വിശിഷ്ടവൎഗ്ഗക്കാർ—അതായതു് ആംഗ്ലോസാക്സന്മാർ * ആണെന്നുള്ളതാണു്. ഇതുമാത്രമല്ല എനിക്കു് പറയുവാനുള്ളതു്. ആ ആംഗ്ലോസാക്സൻ വൎഗ്ഗക്കാരുടെ ശക്തിയില്ലായിരുന്നുവെങ്കിൽ നമ്മുടെ ആദ്ധ്യാത്മികവിചാരവ്യാപ്തിയെപ്പററി വ്യവഹരിക്കുന്നതിനു നാം ഇവിടെ സമ്മേളിയ്ക്കുതന്നെയില്ലായിരുന്നു എന്നുകൂടി ഞാൻ പറയുന്നു. പാശ്ചാത്യലോകത്തിൽനിന്നു പൌരസ്ത്യലോകത്തിലേക്കു് നമ്മുടെ ശ്രദ്ധയെ തിരിച്ചാൽ ഇവിടേയും ആ ആംഗ്ലോസാക്സൻ ശക്തി തന്നെ, അതിനുള്ള ദോഷങ്ങളിൽ ഒന്നുപോലും കളയാതെയാണെങ്കിലും, അതിന്റെ സകല പ്രത്യേകവിശിഷ്ടഗുണങ്ങളോടുകൂടി പ്രകാശിക്കുന്നതായിട്ടാണു നാം കാണുന്നതു്. ഇതിൽനിന്നു് ഒടുവിൽ ഒരു മഹത്തായ ഫലം ഉത്ഭവിച്ചിരിക്കുന്നു. ബ്രിട്ടീഷുകാരുടെ വികാസം, ക്രമോന്നതി (Progress) എന്നീ ആശയങ്ങൾ നാം അറിയാതെ തന്നെ നമ്മെ ഉയൎത്തുന്നു. ഇനി ഒരു സംഗതി നാം മനസ്സിലാക്കേണ്ടതു് പാശ്ചാത്യപരിഷ്കാരം ഗ്രീസ്സിൽനിന്നുത്ഭവിച്ചതാണെന്നും ഗ്രീക്കുകാരുടെ പരിഷ്കാരമൎമ്മം പ്രകടനം (expression) ആണെന്നും ഉള്ളതാണു്. ഭാരതഭൂമിയില

---

* ഇതു് ഇംഗ്ലീഷുകാരുടെ പൂൎവ്വികന്മാരുടെ പേരാണു്.

ള്ള നാം ചിന്താശീലന്മാരാണ്. എന്നാൽ നിർഭാഗ്യവശാൽ പ്രകടനത്തിന്ന് ശക്തി ഒട്ടും ഒഴിച്ചുവെയ്ക്കാത്തവിധം മിക്കപ്പോഴും നാം ചിന്തയിൽ മുഴുകിപ്പോകുന്നു. അതുകൊണ്ടു കാലക്രമത്തിൽ നമ്മുടെ പ്രകടനശക്തി ലോകത്തു പ്രവേശിപ്പിക്കാനിടയായില്ല. ഇതിന്റെ ഫലം എന്തായി? ഫലം ഇതുതന്നെ:- നാം നമുക്കുള്ളതെല്ലാം ഒളിച്ചുവെയ്ക്കാൻ ശ്രമിച്ചു. ഈ ഒളിച്ചുവെയ്ക്കുന്ന സ്വഭാവം ഓരോരുത്തരിലായി ആരംഭിച്ച് ഒരു ജാതിസ്വഭാവ(National habit)മായി പര്യവസാനിച്ചു. നമ്മെ ഒരു ചൈതന്യമില്ലാത്ത മൃഗവർഗ്ഗമായി കരുതത്തക്കവണ്ണം നമ്മുടെ പ്രകടനശക്തി ഇപ്പോഴും അത്ര നശിച്ചിരിക്കുന്നു. പ്രകടനം കൂടാതെ നമുക്ക് എങ്ങിനെ ജീവിക്കാൻ കഴിയും? പാശ്ചാത്യപരിഷ്കാരത്തിന്റെ നട്ടെല്ലു വികാസവും പ്രകടവുനമാണ്. ഞാൻ നിങ്ങളുടെ ശ്രദ്ധയെ എപ്പോഴും ആകർഷിച്ചുകൊണ്ടിരിക്കുന്ന, ആംഗ്ലോസാക്സൻജാതിക്കാരുടെ വേലയുടെ ഈ അംശം നമ്മുടെ രാജ്യത്തെ ഒരിക്കൽക്കൂടി അതിന്റെ ശക്തി പ്രകടിപ്പിക്കുന്ന വിഷയത്തിൽ ഉണർത്തി, ഈ ശക്തിയേറിയ ജാതിക്കാർ തന്നെ നമുക്കുണ്ടാക്കിത്തന്നിട്ടുള്ള ഗതാഗതസൌകര്യങ്ങളെ ഉപയോഗിച്ച് നമ്മുടെ കയ്യിലുള്ള ഗൂഢരത്നങ്ങളെ വെളിയിൽ പ്രകാശിപ്പിക്കുന്നതിനു നിർബന്ധിക്കുമെന്നു ഞാൻ വിചാരിക്കുന്നു. ആംഗ്ലോസാക്സന്മാർ ഭാരതഭൂമിയുടെ ഭാവിയ്ക്കു വഴിയുണ്ടാക്കിയിട്ടുണ്ട്. നമ്മുടെ പൂർവ്വപിതാമഹന്മാരുടെ ആശയങ്ങൾ ഇപ്പോൾ സഞ്ചരിക്കുന്ന സ്ഥലം അത്യത്ഭുതകരമായവിധം അത്ര അഭിനവമാണ്. നോക്കുക; നമ്മുടെ പൂർവ്വികന്മാർ അവരുടെ തത്വപരവും മോക്ഷപരവുമായ സന്ദേശങ്ങൾ ലോകത്തിന്റെ നാനാഭാഗ

ങ്ങളിലേക്കവിതറിയപ്പോൾ അവക്ക് എന്തു സൌകൎയ്യങ്ങളാണുണ്ടായിരുന്നതു? സൎവ്വവ്യാപകമായ സഹോദരഭാവം മഹാത്മാവായ ബുദ്ധൻ പ്രസംഗിച്ചതു് എങ്ങിനെയാണ്? അക്കാലത്തുപോലും നമ്മുടെ ഈ പ്രിയപ്പെട്ട മാതൃഭൂമിയിൽ യഥാൎത്ഥാനന്ദപ്രാപ്തിക്കുള്ള മാൎഗ്ഗം സുഗമമായിരുന്നു. നമുക്കു് അന്നുതന്നെ നമ്മുടെ ആശയങ്ങൾ ലോകത്തിന്റെ ഒരു ഭാഗംമുതൽ മറുഭാഗംവരെ പ്രചരിപ്പിക്കുവാൻ കഴിഞ്ഞിട്ടുംഉണ്ടു. ഇപ്പോൾ നടക്കുന്ന വ്യാപാരം ആംഗ്ലോസാക്സനാരുമായിട്ടാണ്. ഇതിൽ അവർ നമ്മുടെ സന്ദേശം കേൾക്കുന്നുണ്ടെന്നും, കേൾക്കുക മാത്രമല്ല അതിന്നനുകൂലിച്ചു പ്രവൎത്തിക്കുന്നുണ്ടെന്നും നാംകാണുന്നു. നമ്മുടെ സന്ദേശത്തിൽ (മിഷനിൽ) നമ്മെ സഹായിക്കാനായി ഇംഗ്ലണ്ടു് തന്റെ സന്താനങ്ങളിൽ അതിബുദ്ധിശാലികളായ ചിലരെ നമുക്കു തന്നുകഴിഞ്ഞിരിക്കുന്നു. ഈ പ്രസംഗപീഠത്തിൽ സന്നിഹിതയായിരിക്കുന്ന മിസ്സ് മുള്ളർ എന്ന സ്ത്രീരത്നത്തെപ്പറ്റി നിങ്ങളിൽ അധികംപേർ കേട്ടിട്ടും, ഒരു പക്ഷെ അവരുമായി പരിചയപ്പെട്ടിട്ടും ഉണ്ടായിരിക്കുമല്ലോ. ഒരു ഉയൎന്ന കുടുംബത്തിൽ ജനിക്കയും ഉൽകൃഷ്ടവിദ്യാഭ്യാസം സിദ്ധിക്കയും ചെയ്തിട്ടുള്ള ഈ സതി ഭാരതഭൂമിയോടുള്ള അനല്പമായ സ്നേഹംനിമിത്തം ഭാരതവൎഷത്തെ സ്വഗൃഹമായും സ്വകുടുംബമായും സ്വീകരിച്ചു് നമുക്കുവേണ്ടി സ്വജീവിതം നൽകിയിരിക്കുന്നു. ഭാരതമാതാവിന്റെ ക്ഷേമത്തിന്നും പുനരുദ്ധരണത്തിന്നും വേണ്ടി വേലചെയ്യുന്നതിന്നു സ്വജീവിതം വിനിയോഗിച്ചുപോരുന്ന ആ ഉദാരമാനസയായ ഇംഗ്ലീഷ്സ്ത്രീയെ—മിസിസ് ബസൻറിനെ —നിങ്ങൾക്കെല്ലാവൎക്കും പരിചയമുണ്ടല്ലോ. ഇതേ ഉദ്ദേശം

മനസ്സിൽ വച്ചുകൊണ്ടു് ഇവിടെ വന്നിരിക്കുന്ന വേറെ രണ്ടു് അമേരിക്കൻസ്ത്രീകളെ ഇന്നു് ഈ പ്രസംഗപീഠത്തിൽ നാം കാണുന്നു. ദാരിദ്ര്യത്തിൽ മുങ്ങിക്കിടക്കുന്ന നമ്മുടെ രാജ്യത്തിന്റെ എത്രയും ചെറിയ ക്ഷേമകൃത്യത്തിനുവേണ്ടിപ്പോലും സ്വജീവിതം ബലികഴിപ്പാൻ മനസ്സുള്ളവരാണു് ഇവർ എന്നു് ഞാൻ നിങ്ങളോടു് ഉറപ്പു പറയുന്നു. ഇംഗ്ലണ്ടു്, അമേരിക്ക, എന്നീ ദേശങ്ങളിൽ സഞ്ചരിച്ചശേഷം നമ്മുടെ രാജ്യത്തിന്റെ ക്ഷേമത്തിനു വേണ്ടി ദൃഢമായും ശാന്തമായും സ്ഥിരപ്രയത്നം ചെയ്യുന്ന, അഗാധാദ്ധ്യാത്മികശക്തിമാനായ; നമ്മുടെ ആ സ്വദേശിയെ-അതായതു് കൃത്യാന്തരബാഹുല്യം നിമിത്തം ഇന്നിവിടെ സന്നിഹിതനാകുന്നതിനു സാധിക്കാതെയിരുന്നിട്ടുള്ള, എന്റെ പ്രേമവിശ്വാസങ്ങൾക്കു് പാത്രീഭൂതനായ മിസ്റ്റർ മോഹിനി മോഹനചാട്ടർജിയേയും കൂടി ഈ അവസരത്തിൽ നിങ്ങളെ ഓർമ്മിപ്പിച്ചുകൊള്ളുന്നു. ഇപ്പോൾ ഇംഗ്ലണ്ടു് നമുക്കയച്ചുതന്നിട്ടുള്ള വേറൊരു സമ്മാനം മിസ്സ് മാർഗററ്റ് നോബിൾ ആണു്. അവരിൽനിന്നും പല കാര്യങ്ങളും ലഭിക്കും എന്നു നാം ആശിക്കുന്നു. ഇത്രമാത്രം പറഞ്ഞുകൊണ്ടു് ഇപ്പോൾ പ്രസംഗിക്കാൻ പോകുന്ന മിസ്സ് നോബിളിനെ നിങ്ങളുമായി പരിചയപ്പെടുത്തിക്കൊള്ളുന്നു.

ബ്രഹ്മചാരിണി നിവേദിതയുടെ രസകരമായ പ്രസംഗം അവസാനിച്ചപ്പോൾ സ്വാമികൾ എഴുന്നേറ്റു് ഈ പ്രകാരം പറഞ്ഞു.

എനിക്കു വളരെ കുറച്ചേ പറവാനുള്ളു. എനിക്കു് ഒരു വിചാരമുണ്ടു്. അതു നമുക്കു്-ഇൻഡ്യാക്കാർക്കു്-വല്ലതും ചെ

ള്ളുവാൻ കഴിയുമെന്നുള്ളതാണ്. ഇന്ത്യാക്കാരുടെ ഇടയിൽ തന്നെ ബംഗാളികൾ ഈ വിചാരത്തെപ്പററി പരിഹാസികളായിരിക്കാം. എന്നാൽ ഞാൻ അതിൽ പങ്കുകൊള്ളുന്നില്ല. എൻെറ ജീവിതോദ്ദേശ്യം നിങ്ങളിലുള്ള രജസ്സിനെ ഉണർത്തുകയാണ്. നിങ്ങൾ അദ്വൈതിയായാലും വിശിഷ്ടാദ്വൈതിയായാലും ദ്വൈതിയായാലും വേണ്ടില്ല അതു സാരമില്ല. എനിക്ക് നിങ്ങളെ ഓർമ്മിപ്പിക്കുവാനുള്ളതു് നാം പലപ്പോഴും മറന്നുകളയുന്ന ഒരു സംഗതിയെക്കുറിച്ചാണ്. അതു് "നിങ്ങളിൽതന്നെ വിശ്വാസമുള്ളവരായിരിക്കണം" എന്നുള്ള തത്വമാണ്. അതൊന്നുമാത്രമെ നമുക്ക് ഈശ്വരവിശ്വാസത്തിനുള്ള മാർഗ്ഗമാകുകയുള്ളു. നിങ്ങൾ അദ്വൈതിയോ, യോഗപക്ഷീയനോ ശാങ്കരമതസ്ഥനോ, വിശ്വാമിത്രാനുഗനോ വ്യാസമതാനുവർത്തിയോ ആരായാലും, അതൊന്നും ഒരു വലിയ കാര്യമല്ല. ഭാരതീയരുടെ ആശയം, ലോകത്തിലെ മററുള്ള സകല ജനങ്ങളുടെ അഭിപ്രായങ്ങളിൽനിന്നു വ്യത്യസ്തമായി കാണുന്ന ഈ ഒരു തത്വത്തിലാണു് വിശിഷ്ടതയെ പ്രകടിപ്പിക്കുന്നതു്. ലോകത്തിലെ മററു സർവ്വമതവും സകല രാജ്യവും ആത്മാവിൻെറ ശക്തി നിശ്ശേഷം മറന്ന് 'ആത്മാ ശക്തിശൂന്യൻ, ബലഹീനൻ, ജഡം, സ്വയം ചേഷ്ടാശക്തി ഇല്ലാത്തതു്" എന്നു വിശ്വസിക്കുമ്പോൾ ഭാരതീയരായ നാം ആത്മാവു് ശാശ്വതവും നിത്യനിഷ്കളരൂപവും ആണെന്നു ബലമായ ബോധത്തോടുകൂടിയവരാകുന്നു. ഈ തത്വം നാം ഒരിക്കലും മറന്നുകളയരുതു്. നാം എപ്പോഴും ഉപനിഷദുപദേശങ്ങൾ ഓർമ്മയിൽ വച്ചുകൊള്ളണം.

നിങ്ങളുടെ ജീവിതത്തിൽ ചെയ്യേണ്ടകൃത്യം ഓൎത്തുകൊള്ളുവിൻ! ഭാരതീയരായ നാം-വിശിഷ്യ ബംഗാളനിവാസികൾ-നമ്മുടെ ജാതിധൎമ്മത്തിന്റെ നട്ടെല്ലു കരളുന്ന പല വിദേശീയാശയങ്ങളാലും ആക്രമിക്കപ്പെട്ടിട്ടുണ്ട്. ഇക്കാലത്തു് നാം ഇത്ര പിന്നോക്കം നിൽക്കുന്നതെന്താണു്? നമ്മിൽ നൂററിനു തൊണ്ണൂററിഒൻപതു ഭാഗവും ശുദ്ധമേ പാരദേശീയാശയങ്ങളും മാതൃകകളുംകൊണ്ടു നിറയ്ക്കപ്പെട്ടിരിക്കുന്നതെന്താണു്? സമുദായസോപാനത്തിന്റെ മുൻപടിയിൽ എത്തണമെങ്കിൽ നാം ഒന്നാമതായി ഇതെല്ലാം ദൂരെ കളയണം. നമുക്കു് ഉയരണമെങ്കിൽ, പാശ്ചാത്യദേശങ്ങളിൽനിന്നു നാം പഠിക്കേണ്ടതായിട്ടും അനേക സംഗതികൾ ഉണ്ടെന്നുംകൂടി നാം ഓൎക്കണം. പശ്ചിമദേശത്തുനിന്നു് അവരുടെ കലകളും ശാസ്ത്രങ്ങളും (സയിൻസ്) നാം പഠിക്കണം. പാശ്ചാത്യന്മാരിൽനിന്നു നാം സ്ഥൂലപദാൎത്ഥങ്ങളെപ്പററിയ ശാസ്ത്രം പഠിക്കയും, പാശ്ചാത്യന്മാർ നമ്മിൽനിന്നു് ധൎമ്മതത്വവും അദ്ധ്യാത്മശാസ്ത്രവും ഗ്രഹിക്കയും ചെയ്യേണ്ടിയിരിക്കുന്നു. ഹിന്ദുക്കളായ നാം ലോകത്തിന്റെ ഗുരുക്കന്മാരാണെന്നു വിശ്വസിക്കണം. രാജ്യഭരണാവകാശം തുടങ്ങിയ അനേകം സംഗതികൾ ലഭിക്കുന്നതിനു് ഒച്ചകൂട്ടിത്തുടങ്ങിയിട്ടു കാലം കുറേയായി. കൊള്ളാം. അവകാശങ്ങളും അധികാരങ്ങളും (rights and privileges) സ്നേഹത്തിൽക്കൂടിയല്ലാതെ വരുമോ? സ്നേഹം അസമന്മാർ തമ്മിൽ ഉണ്ടാകുമോ? രണ്ടിൽ ഒരു ഭാഗക്കാർ കേവലം ദരിദ്രന്മാരും യാചകന്മാരുമായിരുന്നാൽ എന്തു സ്നേഹമാണു് മററവൎക്കുണ്ടാകുന്നതു്? പ്രസംഗിക്കുന്നതെല്ലാം നന്നുതന്നെ. എന്നാൽ പരസ്പരസഹ

കരണംകൂടാതെ നമുക്ക് ഒരിക്കലും ബലവാന്മാരാകാൻ കഴികയില്ലെന്ന് ഞാൻ ഇതാ പറയുന്നു. അതിനാൽ ഞാൻ നിങ്ങളെ അമേരിക്കയിലേയ്ക്കും ഇംഗ്ലണ്ടിലേയ്ക്കും—ഭിക്ഷക്കാരായിട്ടല്ല,—അദ്ധ്യാത്മധർമ്മോപദേഷ്ടാക്കളായിട്ടു പോകുവാൻ ക്ഷണിക്കുന്നു. ദാനാദാനന്യായം കഴിയുന്നത്ര ഭംഗിയായി നാം ഉപയോഗിക്കണം. ഈ ജന്മം ആനന്ദസംപൂർണ്ണമാക്കുന്നതിനുള്ള മാർഗ്ഗങ്ങളും മാതൃകകളും നമുക്ക് അവരുടെ അടുക്കൽനിന്നു പഠിക്കേണ്ടതായിട്ടുണ്ടെങ്കിൽ എന്ത്! പകരം നാം അവർക്ക് നിത്യാനന്ദം ഉണ്ടാക്കുന്നതിനുള്ള മാർഗ്ഗങ്ങളും ആദർശങ്ങളും കാണിച്ചുകൊടുക്കേണ്ടയോ? സർവ്വോപരി നിങ്ങൾ മനുഷ്യവർഗ്ഗത്തിന്റെ പൊതുക്ഷേമത്തിനായി കർമ്മം ചെയ്യണം. നിങ്ങളുടെ സങ്കുചിതമായ മതവൈരാഗ്യജീവിതത്തെപ്പററിയുള്ള മിഥ്യാബോധം ദൂരെക്കളയുവിൻ! മൃത്യു എല്ലാവരേയും പ്രതീക്ഷിച്ചുംകൊണ്ടിരിക്കുന്നു. നോക്കുവിൻ! ലോകത്തിലെ സകലവർഗ്ഗക്കാരും ഭാരതമാതാവിന്റെ പാദാരവിന്ദങ്ങളിൽ ഇരുന്ന് നമ്മുടെ സാഹിത്യഗ്രന്ഥങ്ങളിലടങ്ങിയിരിക്കുന്ന സനാതനതത്വങ്ങൾ പഠിക്കേണ്ടതായിട്ടുണ്ടെന്നുള്ള അത്യത്ഭുതകരമായ ചരിത്രവസ്തുത നിങ്ങൾ ഓർത്തുകൊള്ളുവിൻ! ഇൻഡ്യ നശിക്കയില്ല; ജപ്പാൻ നശിക്കയില്ല; ചൈനാ നശിക്കയില്ല. അതിനാൽ നമ്മുടെ നട്ടെല്ല് അദ്ധ്യാത്മധർമ്മനിർമ്മിതമാണെന്നു നിങ്ങൾ ദൃഢമായി വിശ്വസിക്കുവിൻ! ഞാൻ ഇപ്പോൾ നിങ്ങളോടു പറയുന്ന ആ മാർഗ്ഗത്തെപ്പററി നിങ്ങൾ ദൃഢമായി വിശ്വസിയ്ക്കും. നിങ്ങളിൽ ആരെങ്കിലും ഇതു വിശ്വസിക്കുന്നില്ലെങ്കിൽ നിങ്ങളുടെ ഇടയിൽ ഒരു ഹിന്ദുബാലനെങ്കിലും തന്റെ ധർമ്മം നിഷ്കളങ്കമായ

അദ്ധ്യാത്മതത്വംകൊണ്ടു നിറഞ്ഞതാണെന്നു വിശ്വ
സിക്കുന്നതിനു തയ്യാറില്ലെങ്കിൽ, ഞാൻ അവനെ ഹിന്ദുവായി
വിചാരിക്കുന്നില്ല. കാശ്മീരത്തിലെ ഒരു ഗ്രാമത്തിൽവച്ചു്
ഞാൻ ഒരു വൃദ്ധയായ മഹമ്മദീയസ്ത്രീയോടു സംസാരിച്ചു
കൊണ്ടിരിക്കുമ്പോൾ, അവരോടു് സൌമ്യസ്വരത്തിൽ,
“നിങ്ങളുടെ ധർമ്മമാർഗ്ഗം ഏതു്?” എന്നു ചോദിച്ചു സംഗ
തി ഞാൻ ഇപ്പോഴും ഓർക്കുന്നു. “ഈശ്വരൻ അനുഗ്രഹിക്ക
ട്ടെ! അദ്ദേഹത്തിൻ്റെ കൃപയാൽ ഞാൻ ഒരു മുസ്ലീമാണു്”
എന്നു് ആ സ്ത്രീ സ്വഭാഷയിൽ മറുപടിപറഞ്ഞു. പിന്നീടു്
ഒരു ഹിന്ദുവിനോടു്, “നിങ്ങളുടെ ധർമ്മമാർഗ്ഗം ഏതു്?” എ
ന്നു ചോദിച്ചു. അയാൾ ഉടൻതന്നെ “ഞാൻ ഒരു ഹിന്ദുവാ
ണു്” എന്നു നേരേ മറുപടിപറഞ്ഞു “ശ്രദ്ധ” എന്ന ക
ഠോപനിഷത്തിലെ ആ മഹത്വമേറിയ വാക്കു ഞാൻ ഓർക്കു
ന്നു. ശ്രദ്ധയ്ക്കു് ഒരു ദൃഷ്ടാന്തം നാം നചികേതസ്സിൻ്റെ
ജീവിതത്തിൽ കാണുന്നു. ശ്രദ്ധയുടെ മാഹാത്മ്യം പ്രസം
ഗിയ്ക്കയാണു് എൻ്റെ ജന്മോദ്ദേശ്യം. മനുഷ്യവർഗ്ഗത്തി
ൻ്റെയും സകല ധർമ്മമാർഗ്ഗങ്ങളുടേയും ശക്തിയേറിയ ഘ
ടകങ്ങളിൽ ഏററവും പ്രധാനമായിട്ടുള്ളതു് ഈ ശ്രദ്ധയാ
ണെന്നു ഞാൻ വീണ്ടും വീണ്ടും നിങ്ങളോടു പറഞ്ഞുകൊ
ള്ളട്ടെ. ഒന്നാമതായി നിങ്ങൾക്കു നിങ്ങളിൽത്തന്നെ ശ്ര
ദ്ധ—ദൃഢവിശ്വാസം—ഉണ്ടായിരിക്കണം. ഒന്നു് ഒരു ചെ
റിയ നീർപ്പോളയും മറെറാന്നു പർവ്വതോന്നതമായ തിരയു
മായിരിക്കാം. എന്നാൽ രണ്ടിനുമടിയിൽ അപാരസമുദ്രം
കിടക്കുന്നു. അതിനാൽ എല്ലാവർക്കും ആശയ്ക്കു വകയുണ്ടു.
എല്ലാവർക്കും പരഗതിയ്ക്കവകാശമുണ്ടു്. എല്ലാവരും ഇ
ന്നല്ലെങ്കിൽ നാളെ മായാബന്ധം ഉപേക്ഷിക്കണം. ഇതാ

ണു് ഒന്നാമതായി ചെയ്യേണ്ടതു്. അപാരമായ ആശ അപാരമായി ഉയൎന്ന സംഗതികൾ നിൎവ്വഹിക്കുന്നതിലേക്കുള്ള ഇച്ഛ ജനിപ്പിക്കുന്നു. ആ ശ്രദ്ധ നമുക്കു് ഒരിക്കൽക്കൂടി ലഭിക്കുകയാണെങ്കിൽ, മനുഷ്യവൎഗ്ഗത്തിനു് ഉപയോഗപ്രദങ്ങളായ ഏററവും ഉൽകൃഷ്ടതത്വങ്ങൾ ഉപദേശിക്കപ്പെട്ടിരുന്നതായ, അൎജ്ജുനന്റേയും വ്യാസന്റേയും കാലത്തെ നമ്മുടെ സമുദായജീവിതരീതി വീണ്ടും നമുക്കു് ഉണ്ടാകും. ഇന്നു നാം ആത്മികവിചാരത്തിലും ആത്മികദൎശനത്തിലും വളരെ പിന്നിട്ടുനില്ക്കുന്നു. ഭാരതഭൂമിക്കു ധാരാളം ആത്മികശക്തിയുണ്ടു്; അതുകൊണ്ടു ലോകത്തിലെ സകല വൎഗ്ഗക്കാരുടേയും ഇടയിൽ പ്രഥമസ്ഥാനം ഭാരതഭൂമിയുടെ ആത്മികസമ്പത്തു് അതിനു കൊടുത്തിട്ടുണ്ടു്. ഐതിഹ്യങ്ങളും ആശ (Hope) കളും വിശ്വസിക്കാമെങ്കിൽ നമ്മുടെ പഴയ ദിവസങ്ങൾ നമുക്കു് ഒരിക്കൽക്കൂടി വരും. എന്നാൽ ആ ദിവസങ്ങൾ നിങ്ങളെ ആശ്രയിച്ചാണു് നില്ക്കുന്നതു്. യുവജനങ്ങളെ,! നിങ്ങൾ ധനവാന്മാരായ കോടീശ്വരന്മാരിൽനിന്നു വല്ല സഹായവുമുണ്ടാകുമെന്നാശിക്കേണ്ട. ലോകത്തിലെ സകല മഹാകൃത്യങ്ങളും ദരിദ്രന്മാരായ സാധുക്കളാണു ചെയ്തിട്ടുള്ളതു്. ദരിദ്രജനങ്ങളെ! നിങ്ങൾ എഴുന്നേല്ക്കുവിൻ! വരുവിൻ! നിങ്ങൾക്കു് എന്തും ചെയ്യാൻ കഴിയും. നിങ്ങൾതന്നെ സകലതും ചെയ്യണം. നിങ്ങൾ ദരിദ്രന്മാരാണെങ്കിലും നിങ്ങളെ അനുകരിക്കാൻ വളരെപ്പേർ ഉണ്ടാകും. നിങ്ങൾ ദൃഢചിത്തന്മാരും സൎവ്വദാ പരിശുദ്ധന്മാരും സത്യവാന്മാരും ആയിരിക്കിൻ! ആത്മവിശ്വാസത്തോടുകൂടി വൎത്തിക്കുവിൻ! ബംഗാൾ യുവജനങ്ങളെ, നിങ്ങളാണു് ഭാരതഭൂമിയെ ഉന്നമിപ്പിക്കേണ്ടതു്. കൊ

ത്തുകൊള്ളുവിൻ! നിങ്ങൾ വിശ്വസിച്ചാലും ഇല്ലെങ്കിലും ഇതു വാസ്തവമാണ്. ഇതു് ഇന്നോ നാളെയോ ചെയ്തുകഴിയുമെന്നു വിശ്വസിക്കരുതു്. എന്റെ സ്വന്തം ആത്മാവിലും ശരീരത്തിലും വിശ്വസിക്കുന്നതുപോലെ ഞാൻ ഇതിലും വിശ്വസിക്കുന്നു. അതിനാൽ ബംഗാൾ യുവജനങ്ങളെ! ഞാൻ നിങ്ങളെ ഹൃദയംഗമം സ്നേഹിക്കുന്നു. പണം ഇല്ലാത്ത നിങ്ങളെ ആശ്രയിച്ചാണ് ഇതു് ഇരിക്കുന്നതു്. നിങ്ങൾ ധനഹീനന്മാരായതുകൊണ്ടു നിങ്ങൾ വേല ചെയ്യും. നിങ്ങൾക്ക് ഒന്നും ഇല്ലാത്തതുകൊണ്ട് നിങ്ങൾ ഋജുബുദ്ധികളും സത്യവാന്മാരുമായിരിക്കും. നിങ്ങൾ ഋജുബുദ്ധികളും സത്യവാന്മാരുമായതുകൊണ്ടു നിങ്ങൾ സൎവ്വവും ത്യജിക്കുന്നതിനു തയാറായിരിക്കും. അതാണ് ഞാനിപ്പോൾ നിങ്ങളോടു പറയുന്നതു്. ഒരിക്കൽക്കൂടി ഞാൻ ഇതു നിങ്ങളോടു് ആവൎത്തിച്ചു പറയുന്നു. ഇതാണ് നിങ്ങളുടെ ജീവിതത്തിലെ സന്ദേശം. ഇതുതന്നെയാണ് എന്റേയും ജീവിതസന്ദേശം. ഏതു ദൎശനമൊ തത്വശാസ്ത്രശാഖയൊ നിങ്ങൾ അനുസരിക്കുന്നു എന്നു ഞാൻ ഗണിക്കുന്നില്ല. എനിക്കു പറയുവാനുള്ളതു്, ഭാരതസാമ്രാജ്യം മുഴുവൻ മനുഷ്യന്റെ ദേവത്വമുപദേശിക്കുന്ന നിഷ്കളങ്കമായ സനാതനവിശ്വാസം വ്യാപിക്കുന്നുണ്ടെന്നു തെളിയിക്കാൻ ഞാൻ സന്നദ്ധനാണെന്നും അതിൽ ഞാൻതന്നെ വിശ്വസിക്കുന്നുണ്ടെന്നും മാത്രമാണ്. ഈ വിശ്വാസം രാജ്യംമുഴുവനും സാൎവ്വത്രികമായി പ്രചരിക്കുമാറാകട്ടെ!

———

# V

# കർമ്മവും അതിന്റെ മർമ്മവും.



(1900 ജനുവരി 4-ാംനു- കാലിഫോർണിയായിൽ ലോസ് ആഞ്ചലിസ്സിൽവച്ച് ശ്രീമദ്വിവേകാനന്ദസ്വാമികൾ നടത്തിയ ഒരു പ്രസംഗം)

ഞാൻ എന്റെ ജീവിതത്തിൽ മനസ്സിലാക്കിയിട്ടുള്ള മഹാതത്വങ്ങളിൽ ഒന്ന് കർമ്മോപായങ്ങൾക്കു കർമ്മസിദ്ധിയോളം തന്നെ പ്രാധാന്യം കല്പിക്കണം എന്നുള്ളതാകുന്നു. ഈ തത്വം ഒരുമഹാപുരുഷനിൽനിന്നാണു ഞാൻ പഠിച്ചതു്. അദ്ദേഹത്തിന്റെ ജീവിതംതന്നെ ഈ തത്വത്തിന്റെ പ്രത്യക്ഷദൃഷ്ടാന്തമായിരുന്നു. ഈ ഒരു തത്വത്തിൽനിന്നു പല വലിയപാഠങ്ങളും പഠിയ്ക്കാൻ എനിയ്ക്കു് ഇടവന്നിട്ടുണ്ടു്. എന്നുമാത്രമല്ല, വിജയത്തിന്റെ രഹസ്യം മുഴുവനും ഈ തത്വത്തിൽ സ്ഥാപിതമാണെന്നും ഞാൻ വിചാരിക്കുന്നു.

നമ്മുടെ ജീവിതത്തിലെ ഒരു വലിയദോഷം, നമ്മുടെ പ്രാപ്യസ്ഥാനത്തിന്റെ കമനീയതയും മനോഹാരിതയും നിമിത്തം നമ്മുടെ ദൃഷ്ടിമുഴുവൻ ലക്ഷ്യത്തിൽ പതിപ്പിയ്ക്കുകയും തൽപ്രാപ്ത്യുപായങ്ങളിൽ ശ്രദ്ധ പതിപ്പിയ്ക്കാതിരിക്കുകയും ചെയ്യുന്നതാണു്.

നമുക്കു പരാജയം സംഭവിയ്ക്കുമ്പോൾ അതിനെ സൂക്ഷ്മമായി വിവേചനംചെയ്തു നോക്കിയാൽ നൂററിനു തൊണ്ണൂററി ഒമ്പതു് അവസരങ്ങളിലും അതിനുള്ള ഹേതു നാം

ഫലപ്രാപ്ത്യുപായങ്ങളെക്കുറിച്ചു് വേണ്ടപോലെ ശ്രദ്ധിക്കാതിരുന്നതാണെന്നുകാണാം. ഉപായങ്ങളുടെപുഷ്ടിയിലും പൂർത്തിയിലും വേണ്ടപോലെ ശ്രദ്ധവയ്ക്കയാണ് അത്യന്തം ആവശ്യമായിട്ടുള്ളതു്. ഉപായം ശരിയായെങ്കിൽ സിദ്ധി തീർച്ചയായും വന്നുചേരും. വരാതെ നിവൃത്തിയില്ല; കാരണം ആണു് കാര്യത്തെ ജനിപ്പിക്കുന്നതു്; കാര്യം തനിയെ വരികയില്ല. കാരണങ്ങൾ വേണ്ടവണ്ണം പുഷ്ടിയോടും ശക്തിയോടുംകൂടി ഇരുന്നില്ലെങ്കിൽ കാര്യം ഉത്ഭവിക്കയില്ല. നമ്മുടെ ലക്ഷ്യം ഒരിക്കൽ തിരഞ്ഞെടുത്തു് അതിൽ ചെന്നെത്തുന്നതിനുള്ള ഉപായവും തീർച്ചപ്പെടുത്തിക്കഴിഞ്ഞാൽ ലക്ഷ്യത്തെ ഏകദേശം അതിന്റെ പോക്കിനു വിട്ടേക്കാം. ഉപായം ശരിയായി നോക്കിക്കൊണ്ടാൽ ലക്ഷ്യത്തിൽ ചെന്നെത്താം എന്നുള്ളതു തീർച്ചയാണു്. കാരണം നേരെയുണ്ടെങ്കിൽ കാര്യം ലഭിക്കുന്നതിനു യാതൊരു പ്രയാസവുമില്ല; കാര്യം തീർച്ചയായുംവന്നുചേരും. അതു് വരുവാൻ നിർബന്ധിതമാകുന്നു. അതിനാൽ കാരണത്തെക്കുറിച്ചു് നാം നോക്കിക്കൊണ്ടാൽ കാര്യം തനിയെ വന്നുകൊള്ളും. ലക്ഷ്യാനുഭൂതിയാണു് കാര്യം. അതിനുള്ള ഉപായം, കാരണം. ഉപായങ്ങളിൽ വേണ്ടപോലെ ശ്രദ്ധവയ്ക്കുകയാണു് ജീവിതത്തിന്റെ മഹാമർമ്മം. ഇതുതന്നെ നാം ഗീതയിലും കാണുന്നു. നമുക്കു കർമ്മത്തെച്ചെയ്യേണ്ടി വിധിക്കുന്നു. നാം ചെയ്യുന്ന പ്രവൃത്തി ഏതായാലും, അതിൽ മനസ്സു മുഴുവൻ വെച്ചു്, നമ്മുടെ ശക്തിമുഴുവൻ ഉപയോഗിച്ചു് നാം കർമ്മം ചെയ്യണം. അതേസമയംതന്നെ നാം സക്തന്മാരായിരിക്കയുമരുതു്. അതായതു് നമ്മുടെ ശ്രദ്ധ നാം ചെയ്തുകൊണ്ടിരിക്കുന്ന കർമ്മത്തിൽനിന്നു് ഇതരവസ്തുക്കളാൽ അപഹ

രിക്കപ്പെടുവാൻ സാധിക്കാത്തതായിരിക്കണമെന്നിരുന്നാലും ആ കർമ്മത്തെ യഥേഷ്ടം ത്യജിക്കുവാനുള്ള ശക്തിയും നമ്മിൽ ഉണ്ടായിരിക്കണം.

നാം ഒരു വേല കയ്യേൽക്കുന്നു. നമ്മുടെ ശക്തി മുഴുവൻ അതിൽ പ്രവേശിപ്പിക്കുന്നു. അതു പരാജയത്തിൽ കലാശിച്ചാലും നമുക്ക് അതുപേക്ഷിക്കുവാൻ കഴിയുന്നില്ല. ഇതാണു ദുഃഖത്തിന്റെ മൂലഹേതു എന്നു നമ്മുടെ സ്വന്തജീവിതംതന്നെ പരിശോധിച്ചാൽ നമുക്കു കാണാം. അതു നമ്മെ പീഡിപ്പിക്കുന്നു. ഇനി സ്വല്പമെങ്കിലും കൂടുതൽ ആസക്തി കാണിച്ചാൽ അതു നമ്മുടെ ദുഃഖം വർദ്ധിപ്പിക്കുകയേ ഉള്ളു എന്നു നമുക്കറിയാം. എങ്കിലും അതിൽനിന്നു വിട്ടൊഴിയുവാൻ നമുക്കു ശക്തിയില്ല. തേനീച്ച മധുപാനത്തിനായി വന്നു. എന്നാൽ അതിന്റെ കാലുകൾ മധുകോശത്തിൽ ഒട്ടിപ്പോയി. വലിച്ചെടുക്കുവാൻ ഒരു നിവൃത്തിയില്ല. നാം ഈ അവസ്ഥയിലാണു വർത്തിക്കുന്നതെന്നു നാംതന്നെ വീണ്ടും വീണ്ടും കാണുന്നു. ഇതാണു വാസ്തവരഹസ്യം. നാം ഇവിടെ എന്തിനു വന്നു? തേൻ കുടിക്കാൻ വന്നു. എന്നാൽ നമ്മുടെ കയ്യും കാലും എല്ലാം ഇതിൽ ഒട്ടിപ്പോയി. നാം ഗ്രഹിക്കാൻവന്നു; എന്നാൽ നാം ഗൃഹീതന്മാരായി. നാം ഭുജിക്കാൻവന്നു; എന്നാൽ നാം ഭുക്തന്മാരായി. നാം ഭരിക്കുവാൻ വന്നു; എന്നാൽ ഭരണാധീനരായി. നാം കർമ്മം ചെയ്യുവാൻ വന്നു; എന്നാൽ കർമ്മാധീനരായി. എപ്പോഴും നാം ഇതുതന്നെ കാണുന്നു. നമ്മുടെ ജീവിതത്തിന്റെ ഓരോ അംശത്തിലും ഇതു നമുക്ക് അനുഭവമാ

കുന്നു. നാം അന്യരുടെ മനസ്സിന്മേൽ ചേഷ്ടിക്കുവാൻ എപ്പോഴും യത്നിക്കുന്നു. അന്യരുടെ മനസ്സു നമ്മുടെമേൽ ചേഷ്ടിക്കുന്നു. നാം ജീവിതസുഖമാസ്വദിക്കുവാൻ ഇച്ഛിക്കുന്നു. ആ സുഖങ്ങളും നമ്മുടെ മർമ്മങ്ങളെ കരളുന്നു. നാം പ്രകൃതിയിൽനിന്ന് എല്ലാം ഗ്രഹിക്കാൻ ശ്രമിക്കുന്നു. എന്നാൽ കാലക്രമേണ പ്രകൃതി നമ്മിൽനിന്ന് എല്ലാം കയ്ക്കലാക്കുന്നു. സകലതും അപഹരിച്ചുകൊണ്ടു നമ്മെ ദൂരെ തള്ളുന്നു.

കാര്യങ്ങളും ഇങ്ങനെ അല്ലായിരുന്നെങ്കിൽ നമ്മുടെ ജീവിതം എപ്പോഴും പ്രകാശസമ്പൂർണ്ണമാകുമായിരുന്നു. പക്ഷെ നിരാശപ്പെടേണ്ട. സാരമില്ല! പരാജയവും വിജയവും സന്തോഷവും സന്താപവും നിറഞ്ഞതാണെങ്കിലും നമ്മുടെ ജീവിതം പ്രകാശംകൊണ്ടുമാത്രം പ്രശോഭിക്കുന്നതാക്കുവാൻ കഴിയും. അതിലേയ്ക്കു നാം ബദ്ധന്മാരാകാതെയിരുന്നാൽമാത്രം മതിയാകും.

ദുഃഖത്തിന്റെ നിദാനം സക്തിയും ബന്ധവുമാണ്. അതിനാൽ ഗീത പറയുന്നു, "കർമ്മം ചെയ്യുക. എന്നാൽ ബദ്ധനാകരുത്; സക്തനാകരുത്" എന്ന്. ഒരു വസ്തു എത്ര സ്നേഹപൂർണ്ണവും ആത്മപ്രിയവും വിരഹത്താൽ അതിയായ ദുഃഖം അങ്കുരിപ്പിക്കുന്നതും ആയിരുന്നാലും അതിനോടുള്ള സകല ബന്ധവും ഉപേക്ഷിക്കുന്നതിനുള്ള ശക്തി നമുക്ക് അധീനമായിരിക്കണം. വേണമെന്നു തോന്നുമ്പോൾ കർമ്മം നിശ്ശേഷം ത്യജിക്കുവാനുള്ള ശക്തി നാം സൂക്ഷിച്ചു വെച്ചുകൊള്ളണം. ദുർബ്ബലന്മാർക്ക് ഇവിടെ ഈ ജന്മത്തിലോ ഇതര ജന്മങ്ങളിലോ സ്ഥാനമില്ല.

ദൌർബ്ബല്യം ദാസ്യത്തിന്റെ മാർഗ്ഗദർശിയാണ്. ദൌർബ്ബല്യം കായികവും മാനസികവും ആയ സകല ദുഃഖങ്ങളുടെയും നേതാവാണ്. ദൌർബ്ബല്യംതന്നെ മരണം. നമ്മുടെ ചുററും അനേകകോടി മൈക്രോബുകൾ (രോഗാണുക്കൾ) ഉണ്ടു്. എന്നാൽ നാം ദുർബ്ബലന്മാരാകുന്നതുവരെ—അവയ്ക്കു നമ്മുടെമേൽ യാതൊന്നും ചെയ്യുവാൻ കഴികയില്ല. നമ്മെച്ചുററി ഒരു കോടി ക്ലേശമൈക്രോബുകൾ സഞ്ചരിക്കുന്നുണ്ടായിരിക്കാം. അതു വകവയ്ക്കേണ്ട. അവയ്ക്കു നമ്മുടെ അടുത്തു വരുവാൻകൂടി ധൈര്യമില്ല! നമ്മുടെ മനസ്സു ദുർബ്ബലമാകുന്നതുവരെ അവയ്ക്കു നമ്മുടെമേൽ യാതൊന്നും പ്രവർത്തിക്കാൻ ശക്തിയില്ല! ഇതു ഒരു വലിയ തത്വമാണ്. ബലം ജീവനും ദൌർബ്ബല്യം മരണവും ആകുന്നു. ബലം ആനന്ദവും നിത്യസുഖവും അമൃതത്വവും ആണ്. ദൌർബ്ബല്യം അനവരതദുഃഖവും കഷ്ടതയും ആണ്. ദൌർബ്ബല്യംതന്നെ മൃത്യു.

ആസക്തിയാണ് ഇപ്പോൾ നമുക്കു ലഭിക്കുന്ന സകല സുഖത്തിന്റെയും മൂലസ്ഥാനം. നാം നമ്മുടെ മിത്രങ്ങളിലും ബന്ധുക്കളിലും സക്തന്മാരായിരിക്കുന്നു; നമ്മുടെ ആത്മികവും മാനസികവുമായ കർമ്മങ്ങളിൽ സക്തന്മാരായിരിക്കുന്നു; ബാഹ്യവസ്തുക്കളിൽ സുഖത്തിനുവേണ്ടി സക്തിയുള്ളവരായിരിക്കുന്നു. എന്നാൽ ദുഃഖത്തിന്റെ ഹേതുവും ഈ സക്തിയിൽത്തന്നെയാണ സ്ഥിതിചെയ്യുന്നതു്. ദുഃഖം ഒഴിയണമെങ്കിൽ നാം അസക്തന്മാരായിത്തീരണം. യഥേഷ്ടം സക്തി ഉപേക്ഷിക്കുവാനുള്ള ശക്തി നമുക്കുണ്ടായിരുന്നെങ്കിൽ ഒരിക്കലും നമ്മെ ദുഃഖം ബാധിക്കയില്ലായി

ന്നു. ഒരു വസ്തുവിൽ സൎവ്വാത്മനാ സക്തി ഉറപ്പിക്കയും എന്നാൽ വേണ്ടിവരുമ്പോൾ അതിനോടുള്ള സകലബന്ധവും നിശ്ശേഷം ഉപേക്ഷിക്കയും ചെയ്യുന്നതിനു ശക്തി ഏകകാലത്തുണ്ടായിരിക്കുന്നവനുമാത്രമെ പ്രകൃതിയുടെ ഉത്തമാംശം ഗ്രഹിക്കുവാൻ കഴികയുള്ളു. സക്തി ഉറപ്പിക്കുന്നതിനുള്ളതുപോലെ സംഗം ത്യജിക്കുന്നതിനും ശക്തിയുണ്ടായിരിക്കുന്നതിനാണു് വൈഷമ്യം. ഒന്നിലും ആസക്തിയില്ലാത്ത ചിലരുണ്ടു്. അവൎക്കു് ഒന്നിനോടും സ്നേഹമില്ല. അവർ കഠിനഹൃദയന്മാരും ആരോടും സഹതാപമില്ലാത്തവരും ആണു്. മനുഷ്യസാധാരണമായ ദുഃഖത്തിന്റെ ഭൂരിഭാഗവും അവരെ ബാധിക്കുന്നില്ല. എന്നാൽ ഒരു ഭിത്തിക്കു് ഒന്നിലും ദുഃഖമുണ്ടാകുന്നില്ല. ഭിത്തി ഒന്നിനേയും ഒരിക്കലും സ്നേഹിക്കുന്നില്ല; ഒരു ദുഃഖവും അതിനെ ബാധിക്കുന്നുമില്ല. എങ്കിലും ഭിത്തി ഭിത്തിതന്നെ. നിശ്ചയമായും ഒരു ഭിത്തിയാകുന്നതിൽ നല്ലതു് ബദ്ധനും സക്തനും ആയിരിക്കുന്നതാണു്. ഒരിക്കലും ഒന്നിനേയും സ്നേഹിക്കാത്ത ശിലാതുല്യനായ മനുഷ്യനു ദുഃഖമുണ്ടാകാത്തതുപോലെ സുഖവും ഉണ്ടാകുന്നില്ല; ദുഃഖം അനുഭവിക്കുന്നില്ലെങ്കിൽ സുഖവും അനുഭവിക്കാൻ കഴിയുന്നില്ല. അതല്ല നമുക്കു വേണ്ടതു്. അതു ദൌർബല്യമാണു്; മരണമാണു്. ഒരിക്കലും ദൌർബല്യവും ദുഃഖവും അറിയാത്ത മനസ്സ് അപ്രബുദ്ധമാണു്. അതിന്റെ സ്ഥിതി മരവിച്ചുപോയ നിഷ്ക്കുണാവസ്ഥയിലാണു്. അതു നമുക്കു ആവശ്യമില്ല.

നമുക്കു വേണ്ടതു് സ്നേഹമഹാശക്തി—മഹിമയേറിയ ബന്ധനശക്തി—ഒരൊററവസ്തുവിൽ നമ്മുടെ മനസ്സ

മുഴവൻ പ്രവേശിപ്പിച്ചു് അന്യന്മാൎക്കുവേണ്ടി, നമ്മെമറന്ന നമ്മുടെ നാശം സ്വീകരിക്കുന്ന ദേവന്മാരുടെ ദിവ്യശക്തിയാണു്. അത്രമാത്രം പോരാ, ദേവന്മാരേക്കാറം ഉയൎന്ന നിലയിൽ എത്തുവാനുള്ള ശക്തികൂടി നാം സമ്പാദിയ്ക്കണം. ആപ്ലപുരുഷന്നു് അദ്ദേഹത്തിന്റെ മനസ്സുമുഴവൻ പ്രേമം എന്ന ഏകമൎമ്മത്തിലേക്ക നിക്ഷേപിയ്ക്കുവാൻ കഴിയും. എങ്കിലും അദ്ദേഹം അസംഗനായിരിയ്ക്കുന്നു. ഇതെങ്ങിനെ? ഇതിൽ വേറൊരു രഹസ്യമുണ്ടു്.

യാചകന്നു് ഒരിക്കലും സന്തുഷ്ടിയില്ല. യാചകന്നു് സഹതാപത്തോടും നിന്ദയോടുംകൂടി—കാഞ്ഞപക്ഷം ഇവൻ താഴ്ന്നവനാണു് എന്നുള്ള ഭാവനയോടുകൂടി എങ്കിലും—മാത്രമെ ഒരു കാശു കിട്ടുകയുള്ളൂ. അവന്നു് കിട്ടുന്നതിൽ തൃപ്തിയോ സന്തോഷമൊ ഉണ്ടാകുന്നില്ല.

നാമെല്ലാം യാചകന്മാരാണു്. ചെയ്യുന്നതിന്നെല്ലാം നമുക്ക പ്രകരംവേണം. നാമെല്ലാം കച്ചവടക്കാരാണു്. നാമെല്ലാം ജീവിതവിക്രയികറം; പുണ്യവിക്രയികറം; ധൎമ്മവിക്രയികറം———കഷ്ടം! നാം പ്രേമത്തെപോലും ക്രയവിക്രയം ചെയ്യുന്നു.

നിങ്ങറം വ്യാപാരത്തിന്നാരംഭിയ്ക്കുന്നവെങ്കിൽ—കൊടുക്കൽവാങ്ങലിന്നു്, ക്രയവിക്രയത്തിന്നു് ഒരുങ്ങുന്നവെങ്കിൽ—കച്ചവടനിയമമനുസരിയ്ക്കണം. നല്ലകാലവുമുണ്ടു് ചീത്തക്കാലവുമുണ്ടു്. വിലയ്ക്കു കയററവും ഇറക്കവും വരും. ഇടിവ്യവരുമെന്ന നിങ്ങറം എപ്പോഴും ഓൎത്തിരിക്കണം. അതു കണ്ണാടിയിൽ നോക്കുന്നതുപോലെയാണു്. നിങ്ങളുടെ മുഖം അവിടെ പ്രതിബിംബിക്കുന്നു. നിങ്ങറം കൊഞ്ഞനം

കാട്ടിയാൽ കണ്ണാടിയിലും അതു കാണും. നിങ്ങൾ ചിരിച്ചാൽ കണ്ണാടിയും ചിരിക്കും. ഇതാണു് കൊടുക്കൽ വാങ്ങൽ; ക്രയവിക്രയം.

നാം ബന്ധിക്കപ്പെടുന്ന എന്തുകൊണ്ടു്? നാം കൊടുക്കുന്നതുകൊണ്ടല്ല. പകരം ഇച്ഛിക്കുന്നതുകൊണ്ടാണു്. നമ്മുടെസ്നേഹത്തിനു പകരം നമുക്കു കഷ്ടതയുണ്ടാകുന്നതു നമ്മുടെ സ്നേഹത്തിൽ നിന്നല്ല, പകരം സ്നേഹം വേണമെന്നു ഇച്ഛിക്കുന്നതുകൊണ്ടാണു്. പ്രതിഫലേച്ഛയില്ലാത്തിടത്തു ദുഃഖവുമില്ല. ആഗ്രഹം, അഥവാ ഇച്ഛയാണു് സകലദുഃഖത്തിന്റെയും ജന്മഹേതു. ആഗ്രഹങ്ങളെല്ലാം ജയാപജയനിയമങ്ങൾക്കധീനമാണു്. അതുകൊണ്ടു് ആഗ്രഹമുണ്ടെങ്കിൽ ദുഃഖവും ഉണ്ടാകും.

യഥാർത്ഥവിജയത്തിന്റെയും, യഥാർത്ഥാനന്ദത്തിന്റെയും മഹാമർമ്മം, അതിനാൽ, പ്രതിഫലം ഇച്ഛിക്കാത്തവൻ—നിശ്ശേഷംസ്വാർത്ഥതയില്ലാത്തവൻ—ഏററവുംവിജയിയായി തീരുന്നു എന്നുള്ളതാണു്. ഇതു് പ്രത്യക്ഷത്തിൽ പ്രഥമദൃഷ്ട്യാ അവാസ്തവമായി തോന്നിയേക്കാം. സ്വാർത്ഥതയില്ലാത്ത ഏതൊരുവനാണു് വഞ്ചിതനും പീഡിതനും ആകാത്തതു്? അതെ, പ്രഥമദൃഷ്ട്യാ വാസ്തവംതന്നെ. "ക്രിസ്തുവിന്നു സ്വാർത്ഥത ലേശമില്ലായിരുന്നു.; എങ്കിലും അദ്ദേഹം കുരിശിൽ തറയ്ക്കപ്പെട്ടു." സത്യംതന്നെ. എന്നാൽ അദ്ദേഹത്തിന്റെ നിസ്സ്വാർത്ഥതയാണു് ഒരു വലിയ വിജയത്തിന്നു്—കോടി കോടി ജനങ്ങളുടെ ജീവിതം യഥാർത്ഥവിജയാനുഗ്രഹം കൊണ്ടു് അലംകൃതമാകുന്നതിനു—കാരണമായിത്തീർന്നിട്ടുള്ളതെന്നു നാംകാണുന്നു.

ഒന്നും ആഗ്രഹിക്കരുതു്; പ്രതിഫലമായി യാതൊന്നുംആവശ്യപ്പെടരുതു്. കൊടുക്കവാനുള്ളതു കൊടുക്കുക; അതു തിരിയെ വന്നുകൊള്ളും. അതിനെപ്പററി ഒന്നും ഇപ്പോഴും വിചാരിക്കരുതു്, സഹസ്രഗുണം തിരികെ കിട്ടും. എന്നാൽ അതേപ്പററി നാം ശ്രദ്ധിക്കരുതു്. കൊടുക്കുക, കൊടുക്കുക, അതുതന്നെ അതിന്റെ അവസാനം. ജീവിതകാലം മുഴുവൻ ദാനമാണെന്നു് അറിയുവിൻ! കൊടുക്കവാൻ പ്രകൃതി നിങ്ങളെ നിർബന്ധിയ്ക്കുന്നു. അതിനാൽ മനസ്സോടുകൂടി തന്നെ കൊടുക്കുവിൻ. ഇന്നല്ലെങ്കിൽ നാളെ നിങ്ങൾക്ക് എല്ലാം ഉപേക്ഷിക്കേണ്ടി വരും. സമ്പാദിക്കാനായി നിങ്ങൾ ജീവിതം സ്വീകരിയ്ക്കുന്നു. കൈരണ്ടും മുറുക്കിപ്പിടിച്ചു നിങ്ങൾ എല്ലാം കൊണ്ടുപോകുന്നമെന്നു വിചാരിയ്ക്കുന്നു. എന്നാൽ പ്രകൃതി നിങ്ങളുടെ കഴുത്തിനുപിടിച്ചു് കൈരണ്ടും വിടുത്തുന്നു. സമ്മതമുണ്ടെങ്കിലും ഇല്ലെങ്കിലും നിങ്ങൾക്കു കൊടുക്കാതെ സാധിക്കയില്ല. "ഞാൻ കൊടുക്കുകയില്ല" എന്നുപറയുന്ന നിമിഷം ബലാൽകാരപ്രയോഗംവരും. അപകടവും പററും. കാലക്രമേണ എല്ലാം ഉപേക്ഷിക്കാൻ എല്ലാവരും നിർബന്ധിതരായിരിയ്ക്കുന്നു. ഈ നിയമത്തിനു വിപരീതമായി ഒരുവൻ എത്രമാത്രം ശ്രമിയ്ക്കുന്നുവൊ അത്രത്തോളം അവനു കഷ്ടതയും കൂടിവരും. നമുക്കു കൊടുക്കാൻ, അഥവാ ത്യജിക്കാൻ, മനസ്സില്ല. പ്രകൃതിയുടെ ഈ മഹത്തായ ആവശ്യം നിറവേററാൻ നമുക്കു സമ്മതമില്ല. ഇതാണു് നമ്മുടെ കഷ്ടതയ്ക്കു കാരണം. കാടു പോയാൽ പകരം നമുക്കു വീടു കിട്ടുന്നു. സൂര്യൻ സമുദ്രത്തിൽ നിന്നു ജലം ഗ്രഹിക്കുന്നതു് പകരം നമുക്കു് ധാരധാരയായി വർഷം തരു

ഛാനാണ്. നിങ്ങൾ കൊടുക്കാനും വാങ്ങാനുമുള്ള ഒരു യന്ത്രമാണ്. നിങ്ങൾ വാങ്ങുന്നതു കൊടുക്കാനായിട്ടാണ്. അതുകൊണ്ടു് പകരം ഒന്നും ആവശ്യപ്പെടരുതു്. കൂടുതൽ കൊടുക്കുംതോറും കൂടുതൽ വന്നുചേർന്നുകൊള്ളും. ഈ മുറിയിൽനിന്നു് എത്ര എളുപ്പം നിങ്ങൾക്കു വായുവിനെ വെളിയിലേക്കു തള്ളാൻ കഴിയുമൊ, അത്ര എളുപ്പം വായു വെളിയിൽനിന്നു് ഉള്ളിലേക്കു പ്രവഹിക്കും. വാതലും ജനാലവും എല്ലാം അടച്ചിരുന്നാൽ അകത്തുള്ളതു് അവിടെ തന്നെ നിൽക്കും. പക്ഷെ പുറത്തുള്ളതും അകത്തേക്കു വരികയില്ല. അകത്തുള്ളതു അവിടെ കെട്ടിനിന്നു് ദുഷിച്ചു വിഷമയമായിത്തീരും. നദി തുടൎച്ചയായി സമുദ്രത്തിലേയ്ക്കു ഒഴുകിക്കൊണ്ടിരിയ്ക്കുന്നു. വീണ്ടും നിറഞ്ഞുകൊണ്ടും ഇരിയ്ക്കുന്നു. സമുദ്രത്തിലേക്കുള്ള പ്രവാഹം തടയരുതു്. തടഞ്ഞാൽ ആ നിമിഷം നാശം അകപ്പെടും.

അതിനാൽ യാചകൻ—ഭിക്ഷക്കാരൻ—ആയിരിക്കരുതു്. നിസ്സംഗനായിരിക്കുക. ഇതാണു ജീവിതത്തിലെ ഏററവും വിഷമമേറിയ വേല! വഴിയിലുള്ള ആപത്തുകളെപ്പററി നിങ്ങൾ ആലോചിക്കുന്നില്ല. ബുദ്ധികൊണ്ടു കണക്കു കൂട്ടിയാൽ ഈ ബുദ്ധിമുട്ടുകൾ അറിയാൻ സാധിക്കയില്ല. അതെല്ലാം അനുഭവിച്ചുതന്നെ അറിയേണ്ടതാണു്. ദൂരെ നിന്നാൽ ഉദ്യാനത്തിന്റെ ആകെയുള്ള മോടി കാണ്മാൻ കഴിയുമായിരിക്കാം. അതുകൊണ്ടു് എന്തു്? അനുഭവിച്ചു വാസ്തവത്തിൽ അറിയണമെങ്കിൽ അകത്തു കയറിയേ സാധിക്കൂ. നമ്മുടെ ശ്രമം ഒരുപക്ഷേ പരാജയത്തിൽ പൎയ്യവസാനിച്ചാലും, നമ്മുടെ ശരീരം മുഴുവൻ കീറിപ്പൊളിഞ്ഞു ചോരപ്പുഴയിൽ മുങ്ങിയാലും, മനഃസ്ഥൈ

ൎയ്യം വിടരുതു്. ഈ കഷ്ടതകളുടെ എല്ലാം മദ്ധ്യത്തിൽ നാം നമ്മുടെ ഈശ്വരഭാവന പരിപാലിക്കണം. അടിക്കു് അടി; ചതിക്കു ചതി; കള്ളത്തിനു കള്ളം, എന്നിങ്ങനെ ശക്തിയോടുകൂടി പ്രതിക്രിയ ചെയ്യാൻ പ്രകൃതി നമ്മെ പ്രേരിപ്പിക്കുന്നു. അപ്പോൾ പ്രതികാരേച്ഛ അടക്കി അസക്തനായിരിക്കുവാൻ ഒരു ദിവ്യാതീതശക്തി നമുക്കു് ആവശ്യമായിരിക്കുന്നു.

ഓരോ ദിവസവും, 'നിസ്സംഗന്മാരായിരിക്കണം' എന്നുള്ള വിചാരം നാം പുതുക്കുന്നു. നമ്മുടെ ദൃഷ്ടി പിന്തിരിച്ചു മുമ്പു നാം സ്നേഹിച്ചിരുന്നതും നമുക്കു സക്തി തോന്നിയിരുന്നതുമായ വസ്തുക്കളെ നോക്കി അവയിൽ ഓരോന്നും നമുക്കു് എത്രമാത്രം ദുഃഖത്തിനും കഷ്ടതയ്ക്കും ഹേതുവായിട്ടുണ്ടെന്നു് ആലോചിക്കുന്നു. സ്നേഹംനിമിത്തം നാം എത്രമാത്രം നിരാശയിൽകിടന്നു മുങ്ങുവാനിടവന്നിട്ടുണ്ടെന്നുള്ളതു നമ്മുടെ അനുഭവപഥത്തിൽ എത്തുന്നു. അന്യന്മാരുടെ ദാസരായി നാം എത്രമാത്രം അധഃപതിക്കുവാൻ ഇടവന്നിട്ടുണ്ടെന്നു് നാം ഓൎക്കുന്നു. "ഇനിമേൽ ഞാൻ സ്വനാഥനായിരിക്കും. ഇനിമേൽ ഞാൻ ആത്മാവിനെ സംയമനം ചെയ്യും" എന്നു നാം ഒരു പുതിയ തീൎച്ച ചെയ്യുന്നു. പക്ഷെ സമയം വരുന്നു. കാൎയ്യം വീണ്ടും പഴയപോലെതന്നെ നടക്കുന്നു! വീണ്ടും ആത്മാവു ബദ്ധനായി മുക്തിമാൎഗ്ഗം കാണാതെ കുഴങ്ങുന്നു. വലയിൽ വീണുകിടന്നു പിടയ്ക്കുന്ന പക്ഷിയെപ്പോലെയാണു നമ്മുടെ ജീവിതത്തിലെകഥ.

ബുദ്ധിമുട്ടുകൾ എത്രമാത്രമുണ്ടെന്നു് എനിയ്ക്കറിയാം. ഭയങ്കരം, മഹാഭയങ്കരമാണു്. നമ്മിൽ നൂററിനു തൊ

ന്ററിനെപ്പറ്റും അധീരന്മാരും ഭഗ്നാശയന്മാരും ആയി ത്തീരുന്നു. പലപ്പോഴും ദോഷൈകദൃക്കുകളായി ആജ്ജവം, പ്രേമം തുടങ്ങിയ ഉത്തമഗുണങ്ങളുടെ ആസ്തിക്യത്തിൽ വിശ്വാസമില്ലാത്തവരായിത്തീരുന്നു. ചെറുപ്പത്തിൽ ക്ഷമ, ദയ, ശുദ്ധത, നിഷ്കാപട്യം മുതലായ ഗുണങ്ങളോടുകൂടിയിരുന്ന പലരും വാർദ്ധക്യത്തിൽ ശുദ്ധകപടക്കുത്തുകാരായിത്തീരുന്നതു നാം കാണുന്നു. അവരുടെ മനസ്സു മുഴുവൻ അസ്ഥിരതകൊണ്ടു നിറഞ്ഞുപോകുന്നു. ബാഹ്യമായി പക്ഷെ (intricacy) പല തന്ത്രങ്ങളും ഉണ്ടായിരിക്കാം. അവർ വെറും ചപലന്മാരല്ല. അവർ സംസാരിക്കുന്നില്ല. സംസാരിച്ചെങ്കിൽ വളരെ നന്നായിരുന്നു. അവരുടെ ഹൃദയം അചേതനമായിപ്പോയി. അതാണ് അവർ സംസാരിക്കാത്തതു്. അവർ ദേഷ്യവാക്ക പറകയോ, കോപിക്കയോ ചെയ്യുന്നില്ല. കോപിച്ചെങ്കിൽ വളരെ നന്നായിരുന്നു. ദേഷ്യവാക്ക പറയാൻ കഴിയുമായിരുന്നെങ്കിൽ സഹസ്രഗുണം നന്നായിരുന്നു. അവക്കു കഴിയുകയില്ല. അതിനുള്ള ശക്തി അവക്കില്ല. അവരുടെ ഹൃദയം മൃതമായിപ്പോയി. അതുകൊണ്ടു ചേഷ്ടിക്കുവാൻ—ഒരു ദേഷ്യവാക്ക പറയാൻ—ഒരു കഠിനവാക്കുപോലും ഉച്ചരിക്കാൻ—അതിനു ശക്തിയില്ല.

ഇതൊന്നും വരാതെ നാം സൂക്ഷിക്കണം. അതുകൊണ്ടാണ 'നമുക്കു ദിവ്യാതീതശക്തിയുണ്ടായിരിക്കണം' എന്നു ഞാൻ പറയുന്നതു്. അമാനുഷശക്തിക്കു ബലം പോരാ. ദിവ്യാതീതശക്തിതന്നെ വേണം. ആ ഒരൊററ മാഗ്ഗമേ നമുക്കു വെളിയിൽ ഇറങ്ങുവാനുള്ളു. അതൊ

ന്നുകൊണ്ടുമാത്രമേ നമുക്ക് ഈ ദുർഘടങ്ങളിലും കഷ്ടസഞ്ചയങ്ങളിലുംകൂടി അപകടംകൂടാതെ കടന്നു പോകുവാൻ സാധിക്കയുള്ളു. ക്ഷണം ക്ഷണമായി നമ്മുടെ ദേഹം കീറിപ്പോയേക്കാം. എങ്കിലും നമ്മുടെ ഹൃദയം ഒന്നിനൊന്നിനു ഉണ്ണഭ്രയിഷ്ടമായിത്തീരണം.

അതു വളരെ പ്രയാസമാണ്. എങ്കിലും ദൃഢാഭ്യാസംകൊണ്ട് അതൊന്നും ഇല്ലാതാക്കാം. നാംതന്നെ ഇടകൊടുത്തില്ലെങ്കിൽ നമുക്കു യാതൊന്നും വരികയില്ലെന്നു നാം ഓർക്കണം. നമ്മുടെ ശരീരം സന്നദ്ധമാകുന്നതുവരെ നമ്മെ യാതൊരു രോഗവും ബാധിക്കുന്നതല്ലെന്നു ഞാൻ ഇപ്പോൾതന്നെ പറഞ്ഞുവല്ലോ. രോഗബീജങ്ങളെമാത്രമല്ല, ശരീരത്തിന്റെ ആനുകൂല്യത്തെക്കൂടി ആശ്രയിച്ചേ രോഗം ഉത്ഭവിക്കയുള്ളു. നമുക്കു ചേരുന്നതേ നമുക്കു ലഭിക്കയുള്ളു. നമുക്കു ചേരാത്ത കഷ്ടത ഒന്നും നമ്മെ ബാധിക്കുകയില്ലെന്നു നിരഭിമാനം നാം ഓർക്കണം. അയോഗ്യമായ ദണ്ഡം ഒരിക്കലും ആർക്കും ലഭിച്ചിട്ടില്ല. എന്റെ സ്വന്തം കൈകൊണ്ടു വഴി തയ്യാറാക്കാത്ത യാതൊരു ദോഷവും എന്നെ ബാധിച്ചിട്ടില്ല. ഇതും നാം അറിയേണ്ടതാണ്. നിങ്ങൾക്കുണ്ടായിട്ടുള്ള സകല ദുഃഖവും, സങ്കടവും ആപത്തും നിങ്ങൾ തന്നെത്താൻ വഴി തെളിച്ചിട്ടുണ്ടായതാണെന്നു തന്നെത്താൻ വിവേചനംചെയ്തു നോക്കിയാൽ നിങ്ങൾക്ക് അറിയാറാകും. നിങ്ങൾ പകുതി ചെയ്തു. ബാഹ്യലോകം ശേഷം പകുതി ചെയ്തു. ഇങ്ങനെയാണ് കാര്യം ഉണ്ടായിട്ടുള്ളത്. ഇതു നമുക്കു സമാധാനം ഉണ്ടാക്കും. അതേസമയം ഇതേ

വിവേചനത്തിൽനിന്നുതന്നെ ആശാജനകമായ ഒരു ധ്വനി പുറപ്പെട്ടു. "ബാഹ്യലോകത്തെ കീഴടക്കുവാനുള്ള ശക്തി എനിക്കില്ല. എന്നാൽ എന്നിൽ, എനിക്ക് ഏററവും അടുത്തു്, സ്ഥിതിചെയ്യുന്ന ആഭ്യന്തരലോകം എനിക്കധീനമാണ്. ഒരു പരാജയമുണ്ടാകുവാൻ രണ്ടും ചേരേണ്ടതു് ആവശ്യമാണെങ്കിൽ, എനിക്കു പീഡയുണ്ടാകുവാൻ ഒന്നിനു തനിച്ചു ശക്തിയില്ലെങ്കിൽ, എന്റെ അധീനത്തിലിരിക്കുന്നതു ഞാൻ വിട്ടുകൊടുക്കുകയില്ല. പിന്നെ എനിക്ക് എങ്ങിനെ പീഡയുണ്ടാകും? എനിക്ക് എന്റെമേൽ പൂർണ്ണസംയമനശക്തി പ്രവേശിപ്പിക്കുവാൻ കഴിയുമെങ്കിൽ പീഡ ഒരിക്കലും ഉണ്ടാകയില്ല" ഇതാണ് ആ ധ്വനി.

ശൈശവംമുതൽ നാം കുററമെല്ലാം ബാഹ്യവസ്തുക്കളിൽ ആരോപിക്കുവാൻ ശ്രമിക്കുന്നു. എല്ലായ്പോഴും നാം അന്യന്മാരെ ശരിപ്പെടുത്തുവാൻ ഉത്സാഹിക്കുന്നു. നമുക്കു കഷ്ടത വന്നാൽ "ഈ ലോകം പിശാചിന്റെ ലോകമാണ്" എന്നു പറയുന്നു. അന്യന്മാരെ നാം, "എന്തു ബുദ്ധികെട്ട മടയന്മാർ!" എന്നുപറഞ്ഞു ശകാരിക്കുന്നു. അതു നല്ലവരാണെങ്കിൽ നാം ഈ ലോകത്തു് എന്തുകൊണ്ടുവന്നു? ഇതു പിശാചിന്റെ ലോകമാണെങ്കിൽ നമ്മളും പിശാചുക്കളായിരിക്കണം. അല്ലെങ്കിൽ നാം ഇവിടെ വരാൻ കാരണമെന്തു്? "ഹോ! ലോകത്തിലെ ജനങ്ങളെല്ലാം സ്വാർത്ഥതയുള്ളവർ!" എന്നു പറയുന്നതു ശരി.

ഇവരേക്കാൾ നമുക്ക യോഗ്യത കൂടുതലുണ്ടെങ്കിൽ നാം ഈ കൂട്ടത്തിൽ എന്തുകൊണ്ടു വന്നുചേർന്നു! സ്വല്പം ആലോചിച്ചു നോക്കുവിൻ.

നമുക്ക കിട്ടാനുള്ളതേ കിട്ടുകയുള്ളു. ലോകം ചീത്തയാണെന്നും നാം നല്ലവരാണെന്നും മററും പറയുന്നതെല്ലാം വെറും കള്ളം. ഒരിക്കലും അതു് അങ്ങിനെ വരികയില്ല. നാം പറയുന്നതു് ഒരു പെരുംകള്ളമാണു്.

ഇതു നാം പഠിക്കേണ്ട ഒന്നാമത്തെ പാഠമാണു്. അന്യവസ്തുക്കളെ ദ്വേഷിക്കയോ, അന്യൻെറമേൽ കുററം ആരോപിക്കയോ ചെയ്യുകയില്ലെന്നു ഒരു നിശ്ചയം ചെയ്യണം. പുരുഷത്വത്തോടെ എഴുന്നേററു കുററം നിങ്ങളിൽ തന്നെ ചുമത്തുവിൻ! അതാണു് ശരി. അതാണു സത്യമെന്നു നിങ്ങൾക്കു കാണാം. നിങ്ങളെത്തന്നെ പിടിക്കൂടണം.

ഈ നിമിഷം നാം നമ്മുടെ പുരുഷത്വത്തേയും ദേവത്വത്തേയും പററി വളരെയധികം സംസാരിക്കുന്നു. "ഞങ്ങൾക്കു് എല്ലാം അറിയാം. എന്തും ചെയ്യാൻ കഴിയും. ഞങ്ങൾ നിർദ്ദോഷന്മാരാണു്; നിർമ്മലന്മാരാണു്; സ്വാർത്ഥതാലേശമില്ലാത്തവരാണു്" എന്നെല്ലാം പറയുന്നു. അടുത്തനിമിഷം ഒരു ചെറിയ കല്ലു നമ്മിൽ പീഡയുണ്ടാക്കുകയും, വല്ല 'കോന്ത'ൻെറയും നിസ്സാരകോപം നമ്മെ സങ്കടപ്പെടുത്തുകയും ചെയ്യുന്നു. തെരുവുനീളെ അ

ലത്തുനടക്കുന്ന വല്ല ദോഷവും 'ഈ ദേവന്മാരെ' ക്ലേശിപ്പിക്കുന്നു! ഹാ? ഇതു ലജ്ജാവഹമല്ലെ? നാം ദേവന്മാരാണെങ്കിൽ ഇങ്ങിനെ സംഭവിക്കുമോ? ലോകത്തിൻെറമേൽ ദോഷം ആരോപിക്കുന്നതു ശരിയാണോ? പുരുഷോത്തമനും അത്യന്തശുദ്ധനും ആയ ഈശ്വരനെ നമ്മുടെ സ്വത്വം കൊണ്ടു കഷ്ടതയിൽ പതിപ്പിക്കുവാൻകഴിയുമോ? നിങ്ങൾക്കു സ്വാൎത്ഥതയുടെ ലേശംപോലും ഇല്ലെങ്കിൽ നിങ്ങൾ ഈശ്വരതുല്യനാണു്. പിന്നെ നിങ്ങളെ പീഡിപ്പിക്കുവാൻ ഏതു ലോകത്തിനു കഴിയും? സപ്തമനരകത്തിൽ കൂടിയും യാതൊരു ഹാനിയും തട്ടാതെ, യാതൊരു മാലിന്യവും ബാധിക്കാതെ, നിങ്ങൾക്കു കടന്നുപോകാം. പരാതി പറയുന്നതും അന്യന്മാരെ കുററം പറയുന്നതുംകൊണ്ടു് നിങ്ങൾ അന്യന്മാരെപററി പരിഗണിക്കുന്നു എന്നു പ്രത്യക്ഷമാകുന്നു. അന്യന്മാരെപ്പററി പരിഗണിക്കുന്നു എന്നുള്ളതു് നിങ്ങൾ അഭിമാനിക്കുന്ന സ്ഥാനത്തിനു് അവകാശിയല്ല നിങ്ങൾ എന്നു തെളിയിക്കുന്നു. ബാഹ്യലോകം നിങ്ങളെ ഉപദ്രവിക്കുന്നു എന്നു സങ്കല്പിച്ചു് "ഓ! ഈ ലോകം പിശാചിൻെറ ലോകം! ഈ ആൾ എന്നെ ഉപദ്രവിക്കുന്നു. അയാൾ എന്നെ ഉപദ്രവിക്കുന്നു!" എന്നെല്ലാം നിലവിളിച്ചു കഷ്ടത കൂട്ടംകൂട്ടമായി വലിച്ചു ചേൎക്കുന്നതുകൊണ്ടു് നിങ്ങൾ നിങ്ങളുടെ കുററം അധികമാക്കുകയേ ഉള്ളു. അതുകൊണ്ടു കഷ്ടതയിൽ കള്ളം കൂടി ചേൎക്കുകയാണു്.

നാം നമ്മുടെ കാൎയ്യം നോക്കണം. അത്രയും നമുക്കു ചെയ്യാൻ കഴിയും. കുറച്ചുകാലത്തേയ്ക്കു് അന്യന്മാരുടെ കാൎയ്യം വിട്ടേക്കുക. നമുക്കു് ഉപായങ്ങൾ (മാൎഗ്ഗം) ശരിയാക്കാം. ഫലം താനെ വന്നുകൊള്ളും. നമ്മുടെ ജീവിതം നല്ലതും ശുദ്ധവും ആയിരുന്നാൽ മാത്രമേ ലോകവും നല്ലതും ശുദ്ധവും ആകയുള്ളൂ. അതു് കാൎയ്യവും നാം അതിനുള്ള കാരണവുമാണു്. അതിനാൽ നമുക്കു് നമ്മെത്തന്നെ ശുദ്ധീകരിക്കാം! നമ്മെത്തന്നെ നിൎദ്ദോഷന്മാരാക്കാൻ ശ്രമിക്കാം.




സ. നാരായണയ്യം അച്ചുക്കൂടം; പെരുമാനൂർ, എറണാകുളം.

# സ്വധർമ്മഗ്രന്ഥാവലി നിയമങ്ങൾ.

ഈ [illegible]കൂടി കാലടി അദ്വൈതാശ്രമത്തിൽനിന്നു നാല്പതിലൊന്നു ചെറുപുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതിനു നിശ്ചയിച്ചിരിക്കുന്നു. പ്രായേണ മാസത്തിൽ ഒന്നുവീതമായിരിക്കും പ്രസിദ്ധീകരണം.

## ഉദ്ദേശ്യം.

ഹൈന്ദവസംസ്ക്കാരത്തിലും ഹൈന്ദവധർമ്മത്തിലും ജനങ്ങൾക്ക് അഭിരുചി ഉണ്ടാക്കുകയാണ് ഇതിന്റെ ഉദ്ദേശ്യം.

## വില.

(1) ഓരോ പുസ്തകത്തിനു നാലണയും 12 പുസ്തകങ്ങൾക്കു രണ്ടു ഉറുപ്പികയും ഓരോ പുസ്തകത്തിന്റെ മുപ്പതു പ്രതികൾ ഒരുമിച്ചെടുത്താൽ അതിനു അഞ്ചുറുപ്പികയും വിലയുണ്ടായിരിക്കുന്നതാണ്.

(2) പുസ്തകങ്ങൾ ഒരിക്കലും വി. പി. അയയ്ക്കുന്നതല്ല. വില എപ്പോഴും റൊക്കമോ മുൻകൂറാ അയയ്ക്കേണ്ടതാണ്.

## അവകാശം.

(1) ഈ ഗ്രന്ഥാവലിയിലെ സ്ഥിരം വരിക്കാരായിരിക്കുന്നവർക്കു കാലടി അദ്വൈതാശ്രമത്തോടുചേർത്തു സ്ഥാപിക്കാൻ നിശ്ചയിച്ചിരിക്കുന്ന മതപരവും സംസ്ക്കാരപരവുമായ ഗ്രന്ഥങ്ങളടങ്ങിയ ഗ്രന്ഥശാലയിൽ ജീവിതകാലം മുഴുവനു വേറെ ഫീസൊന്നും കൊടുക്കാതെ മെംബർമാരായിരിക്കാൻ അവകാശമുള്ളതും തന്മൂലം, സെക്യൂരിറ്റിവയ്ക്കുകയും തപാൽചാർജ്ജ് വഹിയ്ക്കുകയും ചെയ്താൽ കേരളത്തിന്റെ ഏതു ഭാഗത്തിരുന്നും ഗ്രന്ഥങ്ങൾ വായിയ്ക്കാൻ സൗകര്യം ലഭിക്കുന്നതും ആകുന്നു.

(1) ഈ ലഘുലേഖകൾ, ശ്രീവിവേകാനന്ദസ്വാമികളുടെ ഏതാനും ഗ്രന്ഥങ്ങൾ, ഭഗവൽഗീത എന്നിവയെ അടിസ്ഥാനമാക്കി, 1115 മേടത്തിൽ കേരളത്തിലെ ഏതെങ്കിലും പ്രധാന കേന്ദ്രത്തിൽവച്ചു അദ്വൈതാശ്രമം വകയായി നടത്തുന്നതിനു നിശ്ചയിച്ചിട്ടുള്ള മതപരീക്ഷയിൽ പ്രത്യേകഫീസുകൂടാതെ ചേരുന്നതിനു അധികാരമുണ്ടായിരിക്കും.

## ആദായം.

ഈ പ്രസിദ്ധീകരണത്തിൽനിന്നു കിട്ടുന്ന ആദായം കാലടി ആശ്രമം വക സംസ്കൃതപാഠശാല, ആയുർവേദപാഠശാല, ഗ്രന്ഥശാല, സാധു വിദ്യാർത്ഥികളുടെ വിദ്യാഭ്യാസസഹായം എന്നിവയ്ക്കു വിനിയോഗിക്കുന്നതാണ്.

കൂടുതൽ വിവരങ്ങൾ അറിയേണ്ടവർ മേപ്പടിക്കുള്ള സ്ഥാപനത്തു അന്വേഷിച്ചുപ്പെടുക.

എന്നു,

ആഗമാനന്ദസ്വാമികൾ,

അദ്വൈതാശ്രമം.

കാലടി.

* ഇതിനു പുറമെ ഒരു അണ വിലകളുള്ള അദ്വൈതഗ്രന്ഥമാലാവലിയിലെ പുസ്തകങ്ങളും പ്രസിദ്ധം ചെയ്യുന്നതാണ്. അതിൽ 12 പുസ്തകത്തിനു എട്ടണ. തപാൽക്കൂലി പുറമെ. എട്ടണയിൽ കുറഞ്ഞ സംഖ്യയ്ക്കു സ്റ്റാമ്പയക്കേണ്ടതാണ്.

# ശ്രീരാമകൃഷ്ണലീലാമൃതം.

—✦—

നവയുഗാവതാരമായ ഭഗവാൻ ശ്രീരാമകൃഷ്ണദേവന്റെ വിസ്തരിച്ച ജീവചരിത്രം മൂന്നുഭാഗങ്ങളിലായി തയാറായിവരുന്നു.

മൂന്നു ഭാഗത്തിനുംകൂടി മുൻകൂട്ടി അപേക്ഷിക്കുന്നവർക്കു വില ക. 3.

താമസിച്ചാൽ വില ക. 5.

അഞ്ഞൂറ് അപേക്ഷ കിട്ടിയാൽ അച്ചടി തുടങ്ങുന്നതാണ്.

ആഗമാനന്ദസ്വാമികൾ.